പുസ്തകം ൨ ലക്കം ൧൦

൧൯൦൯-ന്ന ൧൦൮൫ തുലാം ൩൦ നു-

# മലങ്കര
# ഇടവക പത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രി...

കലൎപ്പാതെ പുകഴ്ച ചെല്ലു...

(മാർ പൌ...

ബെ: കണ്ടനാട്ടുപള്ളിയോഗ
ത്തിലെക്കു. കണ്ടനാട.

സംഗതിവിവരങ്ങൾ.



Mar Thomas Press Cottayom

# ADVERTISEMENTS

## മാർ തൊമാസു അച്ചുക്കൂട്ടത്തിൽ വില്പാനുള്ള പുസ്തകങ്ങൾക്കു വിവരം.

| | | വില ചക്രം |
|---|---|---|
| ൧ | വൈദ്യമാലിക എന്ന ചികിത്സപുസ്തകം രൂപാ ൧ | ൭ |
| ൨ | മുഴുവൻ നമസ്കാരക്രമം | ൧൬ |
| ൩ | നിത്യനമസ്കാരക്രമം | ൯ |
| ൪ | നോമ്പിന്റെ നമസ്കാരക്രമം | ൭ |
| ൫ | റോമ്മാ മേലധികാരം The Roman Supremacy | ൳ |
| ൬ | മതസംഗതികൾ. | ൫ |
| ൭ | ബുക്കുകമ്മട്ടി വക രണ്ടാംപാഠം. | ൩ |
| ൮ | കണക്കുപുസ്തകം | ൨ |
| ൯ | കുർബാനക്രമം | ൧ |
| ൧൦ | കുട്ടികൾ അഭ്യസിക്കേണ്ട സുശീലങ്ങൾ | ൧ |
| ൧൧ | ഒന്നാം ചോദ്യോത്തരം | ൧ |
| ൧൨ | ശ്ലീ: പത്രോസിന്റെ സിംഹാസനം | ൴ |
| ൧൩ | പ്രസംഗം (പഴ്ഞ്ഞൂർപള്ളിയിൽ ദാവീദുകത്തനാർ വക) | ൧൦ |
| ൧൪ | ക്രിസ്തീയ കീർത്തനം | ൨ |
| ൧൫ | മതോപദേശ പാലനം | ൧൪ |

കച്ചവടക്കാൎക്കു പത്തിനു ഒന്നരയും രൊക്കംവിലയ്ക്കു പത്തിനുരണ്ടും വീതം കമ്മീഷൻ കൊടുക്കുന്നതാകുന്നു.

മലങ്കരസുറിയാനി സുവിശേഷ സമൂഹംവകക്കു ആരെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതു കൈപ്പറ്റുന്നതിനു സിക്രട്ടറി സ്നേഹപുരസ്സരം കാത്തിരിക്കുന്നു.

---

# മലങ്കര
# ഇടവകപത്രിക

മംഗളം

പിച്ചപ്പിച്ചനടക്കുമന്നൊരുദിനം കാൽതെററിവീഴുന്നക
ണ്ടാശ്ചര്യതച്ഛനെടുത്തു ചുംബനമതേകീട്ടമ്പൊടെന്നെമ്പുരാൻ
സ്വച്ഛന്ദം ധരയിൽചൊരിഞ്ഞ മിഴിനീരിന്നായ് പിടിച്ചിട്ടുട
ടെച്ചിന്നം മരുവും പൊടിപ്പുകിലകയ്യൻ രാധികക്കുമേ ഭേദം തരും.

പാ. കെ. കൊച്ചീപ്പൻതരകൻ.

## ൧ാം പാവപ്പെട്ട സഭ

നമ്മുടെസഭയെ നാം തന്നെയും അന്യരും "ഈ പാവപ്പെട്ടസഭ" എന്നുവിളിക്കാറുണ്ടല്ലൊ "പാവപ്പെട്ട, എന്നവാക്കിന്റെ പല അൎത്ഥങ്ങളിൽ ഒട്ടുമിക്കതിലും ആവാക്ക നമ്മുടെ സഭക്കു ഉപയോഗിക്കാവുന്നതാണ എങ്കിലും നാമും അവരും പറഞ്ഞും വിചാരിച്ചും വരുന്നതുപോലെ ദ്രവ്യവിഷയത്തിൽ സുറിയാനിസഭ അത്രപാവപ്പെട്ടതല്ല. എന്തുകൊണ്ടാണ സുറിയാനിസഭ സുവിശേഷപ്രചാരത്തിൽ യത്നിക്കാത്തതു? ചെമ്മാച്ചന്മാരെ വേണ്ടുംവണ്ണം പഠിപ്പിക്കാത്തതു? ഇടവകകൾതോറും പള്ളിക്കൂടങ്ങൾ സ്ഥാപിക്കാത്തതു? ഇങ്ങിനെയുള്ള ചോദ്യങ്ങൾ അന്യരൊ നമ്മുടെ മനസ്സാക്ഷിയൊ നമ്മോടു ചോദിക്കുമ്പോൾ ഇതുകൾ ചെയ്യാതെയിരിക്കുന്നത നമ്മുടെവീഴ്ചയാണ എന്ന ഏല്ക്കുന്നതിന മടിച്ചിട്ടു അവരെയും നമ്മെതന്നെ തന്നെയും വഞ്ചിപ്പാനായി "ഈപാവപ്പെട്ടസഭക്കു പണമില്ല" എന്നുള്ള വ്യാജ ഒഴികഴിവ നാം തന്നെ നിൎമ്മിക്കുകയാണ. യൂറൊപ്പിലും മററുക്രിസ്തീയരാജ്യങ്ങളിലും ഉള്ളപൊലെ വലിയകോടീശ്വരന്മാർ നമ്മുടെ ജാതിയിൽ ഉണ്ടെന്നല്ല ഞാൻ പറയുന്നതു ഈ ദിക്കിൽ ഉള്ള ഇതരസമുദായങ്ങളെക്കാൾ നാം ധനപുഷ്ടിയിൽ ഒട്ടും കുറഞ്ഞവരല്ല എന്നുമാത്രമാണ. നമ്മെപ്പൊലെയുള്ള ഒരു സഭയിൽനിന്ന എന്തെല്ലാം ഇച്ഛിക്കാമൊ അവയെല്ലാം നടത്തുന്നതിനുമാത്രം ധനവും നമ്മുടെസമുദായത്തിനുണ്ടു. സ്ഥാവരമായും ജംഗമമായും അല്പമെങ്കിലും സ്വത്തില്ലാത്ത പള്ളികൾ എത്ര ചുരുക്കമാണ. രണ്ടുവിധവും ധാരാളമായിട്ടുള്ള പള്ളികൾ എത്രവള്ളരെയുണ്ടു. പറവൂർ, കുറുപ്പുംപടി, മുളന്തുരുത്തി, കണ്ടനാട, പുത്തൻപള്ളി, നിരണം, കായംകുളം ഇവയെല്ലാം പാവപ്പെട്ട പള്ളികളാണൊ? അങ്ങിനെതന്നെ നമ്മുടെ ജനസമുദായം ഇംഗ്ലീഷകാരെക്കാളൊ റോമ്മാക്കാരെക്കാളൊ നായന്മാരെക്കാളൊ ധനശക്തികുറഞ്ഞവരാണൊ നമ്മുടെസഭ ചെയ്യാനുള്ളവയെ ചെയ്യാതെയിരിക്കുന്നതു പള്ളിക്കൊ ജനങ്ങൾക്കൊ പണമില്ലാഞ്ഞിട്ടല്ല. നമ്മുടെ വീഴ്ചയും ഉദാസീനതയും ദുരാഗ്രഹവുംകൊണ്ടാണ പൊതുമുതലുകൾ നശിപ്പിക്കയും അപഹരിക്കുകയും ചെയ്യുന്നതിനു നമ്മുടെക്കൂട്ടരെപ്പൊലെ സാമൎത്ഥ്യമുള്ളവരില്ല. കൈസ്ഥാനിയും മേൽകൈസ്ഥാനിയും മുതൽകെട്ടുകാരും ഒക്കെ പള്ളിയെ കക്കുക,

യാണന്നുള്ളതു പ്രസിദ്ധമല്ലെ. ന്യായമായ ആവശ്യങ്ങൾക്കു പള്ളിമുതലുകൾ ചിലവുചെയ്യപ്പെട്ടു എന്നുകണ്ടാൽ ഓരൊരൊ ആവശ്യങ്ങൾക്കു നമ്മുടെ ജനം ഇനിയും പണംതരികയില്ല എന്നുവിചാരിക്കാമൊ. അവരുടെ ഭക്തിവൈരാഗ്യങ്ങളിൽനിന്ന് അവർചെയ്യു ഔദാൎയ്യത്തിൻെറ ഫലമല്ലെ ഇപ്പൊഴത്തെ യോഗ്യന്മാരായ കൈസ്ഥാനികൾ നാനാവിധം ചെയ്യുന്നത. ഈ യോഗ്യന്മാർ ഒരുകാശുപോലും പൊതുവിലെക്കു കൊടുത്തിട്ടുള്ളവരല്ല. നമ്മുടെ ജനം പണംതരുന്നതിനുമടിക്കുന്നതു ഈ വകക്കാരുടെ പ്രവൃത്തി കണ്ടുഭയപ്പെട്ടിട്ടല്ലെ. ഇപ്പൊൾ പള്ളികൾ വകയായും സിമ്മനാരിവകയായും ഉള്ള മുതലുകൾ ശരിയായി ആക്കിത്തെഴിക്കുന്നതുകണ്ടാൽ നമ്മുടെആവശ്യങ്ങൾക്കു തികയാതെവരുന്നതു നമ്മുടെജനം നികത്തിത്തരുമെന്നുള്ളതിനു ഇനിക്കും ലേശംപോലും സംശയമില്ല. ആകയാൽ "ഈ പാവപ്പെട്ടസഭ" എന്ന വ്യാജഒഴികഴിവു പറഞ്ഞുംകൊണ്ടു നാം ചെയ്യെണ്ടവയെ ചെയ്യാതെ ഇരിക്കുന്നതിനുപകരം നമ്മുടെസമുദായം നമ്മെ ഏല്പിച്ചിരിക്കുന്ന സ്വത്ത ന്യായമായ വിധത്തിൽ വ്യയംചെയ്യുന്നതിനാണ നാംശ്രമിക്കെണ്ടിയ്യൂ. തികയാതെവരുമ്പൊൾ നമ്മുടെ സഹൊദരന്മാരൊടു നമുക്കു ധൈൎയ്യത്തൊടുകൂടി യാചിക്കാമല്ലൊ. നമ്മുടെ യാചനയെ അവർ സ്വീകരിക്കാത്തപക്ഷം ഈ പാവപ്പെട്ടസഭയ്ക്കു ഇത്രയൊക്കെ കഴിയു "എന്ന നമുക്കു സത്യമായി സമാധാനം "പറകയും ചെയ്യാമെല്ലൊ".

പ്രിയ സഹൊദരന്മാരായ സുറിയാനി കൈസ്ഥാനികളെ! ഞാൻ നിങ്ങളെപ്പോലെ ഒരുവനാണ. മുതൽഅപഹരണത്തിലും ഉദാസീനതയിലും നിങ്ങളെപ്പോലെ കുററവാളിയാണ. നമ്മുടെ പിതാക്കന്മാർ ഓരൊരുത്തരൊടു യുദ്ധം ചെയ്യു നിലനിൎത്തികൊണ്ടുവന്ന നമ്മുടെ സഭയുടെ പരിതാപമായവസ്ഥ കണ്ടുസഹിപ്പാൻ പാടില്ലായ്കയാൽ ഇത്രയുംഎഴുതുന്നതാണ. എഴുനീല്പിൻ മേലാലെങ്കിലും നമ്മെയും നമ്മുടെ സഭയെയും ആക്ഷേപപാത്രമാക്കിതീൎക്കാതെ ഇരിക്കുന്നതിനും നമ്മുടെ തമ്പുരാൻ നമ്മുടെസഭയെകൊണ്ടു നിവൃത്തിക്കാതിരിക്കുന്ന വേലയെചെയ്യുന്നതിന അതിനെ ശക്തിപ്പെടുത്തുകയുംചെയ്യുന്നതിനു തുനിയുവിൻ.

ഒരു കൈസ്ഥാനി.

മലങ്കര ഇടവകപത്രിക പത്രാധിപരവർകൾക്കു.

എ. പെ. പെ. ബ. മലങ്കരെയാക്കോബായസുറിയാനിമെലദ്ധ്യക്ഷന്മാർ ബ. മല്പാന്മാർ ബ. പട്ടക്കാർ സുറിയാനിസമാജവും ട്രസ്റ്റിപ്പെല്പാൻ.

ക്രിസ്തീയപാരമ്പൎയ്യമെന്ന ഉരകല്ലു.

ഈ ഉരകല്ലുമൂലം വേദവായന ഉപയോഗിക്കണമെന്നു മുൻ എടവകപത്രികയിൽ ചൂണ്ടികാണിച്ചിരുന്നതു പ്രത്യേകം യാക്കൊബായസുറിയാനിക്കാരായ എല്ലാവൎക്കും സദാ ഓൎമ്മയിരു ഇരിക്കേണ്ട ഒരു സാരമായ സംഗതിയാണന്നുള്ളതു മറന്നുകൂടാത്തതാകുന്നു.

എന്തെന്നാൽ നമ്മിൽ ഒരംശം ഈ പൂൎവീക ഉരകല്ലിനെ ത്യജിച്ചു ചില സ്വയാഭിമാനികൾ അവിടവിടെ തോന്നിയാസല്പുരകളുംകെട്ടി സ്വന്താം ഇഷ്ടംതുള്ളുകയാൽ നമ്മിൽ ഒരുഅംശം പാണ്ടിക്കാരൻ അഞ്ചര ഏ

ഴര നവീകരണം ഇങ്ങനെ പലഎന്നത്തിലായി ഛേതപ്പെട്ടുപോയിട്ടിനെ യും നല്പതിന്മണ്ണം ഓൎത്തിരിപ്പാനുള്ളതാകുന്നു.

മലങ്കര നമ്മുടെ ഇടവകകളിൽ ഇപ്പോൾ നടത്തിവരുന്ന സൻഡേസ്ക്കൂളിന്റെ ആരംഭവും നടപടിയും അടിസ്ഥാനമില്ലാതെയും ഭിന്നമായിട്ടും കണ്ടുവരുന്നതിനാൽ ഇടവക ഒന്നിനു ൧-൦ ൨-൦ ൩-൦ വീതം പള്ളികളുടെ കണക്കിൻപ്രകാരം പുതിയതായി സ്ഥാപിക്കുന്നതിനുള്ള അധികാരം ജനങ്ങൾക്കു കൊടുത്തിരിക്കുന്നപ്രകാരം കണ്ടുവരുന്നതിങ്കൽ വ്യസനിക്കാതെയിരിപ്പാൻ നിവൃത്തികാണാഴികയാൽ പറഞ്ഞുപോകുന്നെന്നല്ലാതെ മറ്റൊന്നിനാലും അല്ല.

സുറിയാനിക്കാരിൽ ഇപ്പോൾ നടത്തിവരുന്ന സൻഡേസ്ക്കൂൾ വായന മലങ്കരഒട്ടുക്ക ഏകരീതിയിലും സഭയുടെ ശട്ടംകെട്ടുകളോടുകൂടിയും മേലദ്ധ്യക്ഷന്മാർ ഈ വകക്കു പ്രത്യേകം ശ്രദ്ധിവച്ചു നടത്തിക്കുന്നതായാൽ ഇതുമൂലം നമ്മുടെ സഭയും ജനങ്ങളും വഴിതെറ്റാതെ ഗുണപ്പെടുന്നതിനു ഇടവരുന്നതാകയാൽ എന്റെ താഴ്മബുദ്ധിപ്രകാരം ചില വിവരങ്ങൾ ഓൎപ്പിക്കുന്നതിനെ ക്ഷമയോടെ ആലോചിക്കാതെയിരിക്കയില്ലെന്നുള്ള വിശ്വാസത്തിന്മേൽ അറിയിച്ചുകൊള്ളുന്നു.

൧- സൻഡേസ്ക്കൂൾ പള്ളികളിൽ സ്ഥാപിക്കപ്പെടണം.

൨- പഴയനിയമവും പുതിയനിയമവും വായിക്കുന്നതിനോടുകൂടി നമ്മുടെ സഭയുടെ വിശ്വാസാചാരക്രമങ്ങൾ വിവരിക്കുന്ന പുസ്തകങ്ങൾ ചരിത്രങ്ങൾ പ്രാൎത്ഥനകൾ മുതലായവ ഇന്നഇന്നതെന്നും നിശ്ചയിച്ചും ഇതിലെ സകലനടപടികൾക്കും പട്ടക്കാരെ അധികാരപ്പെടുത്തി അവരുടെ ആജ്ഞയിൽ നടത്തിക്കപ്പെടണം.

൩- പട്ടക്കാൎക്കു സഹായികളായി ഓരോ ഉപദേശിമാരെക്കൂടി നിയമിക്കപ്പെടണം. ഇവർ മലങ്കരമല്പാന്മാരുടെ സൎട്ടിഫിക്കെറ്റും മെത്രാപ്പോലീത്തന്മാരുടെ കല്പനയും ഉള്ളവരായിരിക്കണം.

൪- ഇതിൽ ഇടവകയിലെ ജനങ്ങൾ എല്ലാവരും കൂടപ്പെടണം.

൫. മെത്രാപ്പോലീത്തന്മാരാൽ ക്രമപ്പെടുത്തുന്ന പുസ്തകങ്ങൾ അല്ലാതെ മറെറതെങ്കിലും ആരുടെ എങ്കിലും പുസ്തകങ്ങളൊ ശട്ടംകെട്ടുകളൊ ഇതിൽ ഉപയോഗിക്കയും പഠിപ്പിക്കയും അരുതു.

൬- ഇതിൽ ചിലടത്തു ഇപ്പോൾ നടത്തിവരുന്നതുപോലെ പാട്ടുകൾ വേണമെന്നു നിശ്ചയിക്കുന്നതായാൽ വിദ്വാൻകുട്ടിയുടെയും മററും ആശ്രയം കൂടാതെ സുറിയാനിസഭയുടെ മല്പാന്മാരാൽ ഉണ്ടാക്കപ്പെട്ടിട്ടുള്ളതൊ ഉണ്ടാകാവുന്നതൊ ആയ കീൎത്തനങ്ങൾ സ്തുതിപ്പുകൾ പ്രാൎത്ഥനകൾ മുതലായവ ഇതിൽ നടപ്പാക്കണം.

൭- ഇതിലെ പരിശോധനയും മേൽവിചാരവും അറിവും പഠിത്വവുമുള്ള പട്ടക്കാരെക്കൊണ്ടു മലങ്കര മല്പാന്മാരാൽ നടത്തിക്കപ്പെടണം.

൮- വായനശാലപണിവകക്കും ഉപദേശിമാരുൾപ്പെട്ടവരുടെ ശമ്പളം വകയ്ക്കുംമററും വേണ്ടിവരുന്ന സകല പണച്ചിലവുകളും അതാതു ഇടവകക്കാരുതന്നെ വഹിക്കണം.

൯. സൻഡേസ്ക്കൂൾ സംബന്ധമായ സകല സംഗതികൾക്കും മേ

ലദ്ധ്യക്ഷന്മാർ കാനോൻ ശട്ടം ഏൎപ്പെടുത്തി പത്രികവഴി പരസ്യപ്പെടുത്തി യാക്കോബായസുറിയാനിക്കാരുടെ എല്ലാ ഇടവകകളിലും ഏകനടപടി നടത്തിക്കണമെന്ന അപേക്ഷിക്കുന്നു. എന്നു- കെ- ജെ- പി.

വ്യാജ ജല്പിത മറുപടി.

മലങ്കര ഇടവകപത്രിക പത്രാധിപരവർകൾക്കു

മാന്യപത്രവായനക്കാരെ, തൃപ്പൂണിത്തുറാപള്ളിയിൽവെച്ചു കഴിഞ്ഞ കൎക്കടകം ൨൭-ാംനു- ഞായറാഴ്ച നടന്നതായ ഒരു പുനർവിവാഹക്രുദാശയെസംബന്ധിച്ചു ആ മാസം ൩൦-ാംനു- യിലെ പത്രികയിൽ ഒരാൾ പ്രസിദ്ധംചെയ്തിരുന്നലേഖനം നിങ്ങൾ എല്ലാവരും ബ: മല്പാന്മാരും കണ്ടിരിക്കുമല്ലൊ- ആ ലേഖനത്തിൽ പറഞ്ഞിരിക്കുന്നതു അസത്യവും വിഗാരി കരവട്ടശ്ശേയാക്കോം കത്തനാരച്ചൻ അവർകളെ അസൂയനിമിത്തം ആക്ഷെപിക്കാനും മഹാന്മാരെ തെറ്റായി ധരിപ്പിപ്പാനും ലേഖകൻ വകഞ്ഞുകെട്ടിപുറപ്പെട്ടതല്ലാതെ സുറിയാനിക്കാരുടെ പള്ളിച്ചട്ടത്തിന്നും കാനൊനിനും വിരൊധമായും പെശകായും ശ്ശേയാക്കോം കത്തനാരവർകൾ അതിൽ കാണുന്ന വിവാഹക്രിയനടത്തികൊടുത്തിട്ടില്ലാ ബി- ശ്രീ- കോനാട്ടു മല്പാനച്ചൻ അവർകളാൽ അടിപ്പിക്കപ്പെട്ടപുസ്തകംനോക്കിയാണ ക്രിയകഴിച്ചതെന്നു "വൎമ്മപ്രിയനായ സംശയക്കാരൻ" പറയുന്നുണ്ടു ഈ പ്രകാരം ഒരു ആധാരംനോക്കി ക്രുദാശ നടത്തുമ്പൊൾ അതിൽ കാണാത്തവിധത്തിലും പെശകായും സുബുദ്ധിയുള്ളവർ ആരെങ്കിലും കഴിക്കുമൊ. അങ്ങിനെ കഴിച്ചിട്ടു കിട്ടുന്നലാഭമെന്തു? വായനക്കാരെ ചിന്തിപ്പീൻ! പുസ്തകത്തിൽ കാണുന്നവിധം ചൊല്ലുവാൻ ഇദ്ദെഹത്തിന്നറിഞ്ഞുകൂടന്നുപറയുന്നെങ്കിൽ അതിന്നു ധാരാളം ശീലമുണ്ടെന്നു നി- വ- ദി- ശ്രീ- മെത്രാപ്പോലീത്തന്മാർ തിരുമേനികൾക്കും ബി- ശ്രീ. മലങ്കര മല്പാനച്ചന്മാൎക്കും അറിയാവുന്നതാകയാൽ ആ ഭാഗം മല്പാനച്ചന്മാരെ വേണമെങ്കിൽ സാക്ഷിതരാം. ഈ (തൃപ്പൂണിത്തുറ) പള്ളിയിൽ രണ്ടു പട്ടക്കാരുണ്ടായിരുന്നതിൽ ഒരാൾ ഏതാനുംമാസങ്ങൾക്കുമുമ്പു മരിച്ചുപൊകയും ശേഷമുള്ള ആളായ കളരിക്കൽ സ്കറിയാകത്തനാരച്ചൻ അവർകളുടെ ഭരണം ഇടവകക്കാൎക്കു തൃപ്തികേടായിഭവിക്കയും ചെയ്യുതിനാൽ വേറെ ഒരു വിഗാരിയെ അയച്ചുതരേണമെന്നു നി- വ- ദി- ശ്രീ- മലങ്കരയുടെ മാർ ദീവന്നാസ്യോസ്സ മെത്രാപ്പോലീത്താ തിരുമേനിയുടെ സംക്ഷമത്തുങ്കൽ സങ്കടം ബോധിപ്പിച്ചാറെ തിരുമനസ്സുകൊണ്ടു മെല്പറഞ്ഞ കരവട്ടശ്ശേയാക്കോം കത്തനാരച്ചനവർകളെ വിഗാരിയായി നിശ്ചയിച്ചപ്രകാരം ശ്ശേയാക്കോം കത്തനാരവർകൾ ഇവിടെ വിഗാരിയായിവന്നതിനാൽ അദ്ദെഹത്തിനെ ഒന്നു ആക്ഷെപിക്കെണമെന്നുള്ള കരുതലിന്മെൽ വ്യാജമായ ഒരു കൃത്രിമലേഖനം പുറപ്പെട്ടതാണെന്നു മാന്യവായനക്കാരെ ഉണൎത്തിച്ചുകൊള്ളുന്നു. വിവാഹം നടന്നസമയത്ത ആ പള്ളിയിൽ വിഗാരിയെക്കൂടാതെ സ്കറിയാ കത്തനാരച്ചൻ മാത്രമെ സുറിയാനിശീലമുള്ളതിൽ ഒരാൾ ഉണ്ടായിരുന്നുള്ളു. ഇനി മെല്പറഞ്ഞ ലേഖനം എഴുതിയവനൊ എഴുതിച്ചവനൊ ആരെന്നും വാസ്തവം എങ്ങിനെ ഇരിക്കുന്നു എന്നും നിഷ്പക്ഷകരായ പത്രവായനക്കാർ വിധിക്കട്ടെ.

എന്നു ഒരു സത്യവാദി.

## മാർ യാക്കോബിന്റെ കുർബ്ബാനക്രമം

പ്രിയപത്രാധിപരവർകളെ! സുറിയാനിഉപദേശങ്ങളെയും പിതാക്കളെയും അകാരണമായി ആക്ഷേപിച്ചും അസഭ്യം പറഞ്ഞും അവരുടെ നാവിനെ അടക്കേണമെന്നല്ല ദുരാന്തരത്തോടുകൂടെ ആരംഭിച്ചതും നിത്യജീവങ്കലേക്കുള്ള പുരാതനനേർവഴി തെറ്റിച്ചു നാശത്തിന്റെ അന്ധകാരക്കുഴിയിലേക്കു വഴികാണിക്കുന്ന വക്രനക്ഷത്രമെന്നു ന്യായമായി പേരുവിളിക്കപ്പെടേണ്ടതുമായ സഭാതാരക സുറിയാനിമതോപദേശങ്ങളിൽ അനേകംസംഗതികളെക്കുറിച്ചു ഇടവകപ്പത്രികയുമായി നേരിട്ടാറെ നവീകരണപ്രബലന്മാരുടെ ദുർയ്യുക്തികൾ ഒന്നും സുറിയാനിക്കുട്ടികളുടെ നാവുകളിൽനിന്നുപൊഴിയുന്ന വേദോക്തികളോടും ആവശ്യപ്പെട്ടപ്പോൾ പെരുമാറുന്നതിനു ദൈവത്താൽ അവർക്കു കൊടുക്കപ്പെട്ടിട്ടുള്ളതായി അവരാൽ ചൂണ്ടിക്കാണിക്കപ്പെടുന്ന വേദസാക്ഷികളോടും എതിർപ്പാൻ ശക്തിയില്ലാതെ തോറ്റോടീട്ടും തന്റെ ഇണയോടു നിന്നു പിണങ്ങുവാൻ ശേഷിയില്ലാതെ വാലുംതറുകൊണ്ടു ഓടുകയും പല്ലിളിച്ചുംകൊണ്ടു ചിലപ്പോൾ തിരിഞ്ഞുചാടികമ്മകയുംചെയ്യുന്ന ചിലനായ്ക്കളെപോലെ ആയിതീർന്നിരിക്കുന്നു. ഉത്തരംമുട്ടുമ്പോൾ തലയിൽ കയ്യുംകെട്ടിക്കൊണ്ടു ഇടവകപ്പത്രികമുഴുവനും അസഭ്യംആണെന്നും ദുർഭാഷണമാണെന്നും നിലവിളിക്കുന്നു. താരകയിലെ ദുർഭാഷണങ്ങളെ ദുർഭാഷണങ്ങളായി വകവയ്ക്കുവാനും ഭാവംഇല്ല. മഹിമപ്പെട്ടവരെന്നു തങ്ങൾതന്നെയും സമ്മതിക്കുന്ന നവീകരണക്കാരെന്നോ, കൊച്ചുപത്രാധിപരെന്നോ, നെല്ലിക്കാത്തളമെന്നോമറ്റോ വല്ലതുംപറഞ്ഞുപോയാൽ അസഭ്യംഅത്രെ. ക്രിമിനാൽ കോട്ടിൽകേറുവാൻതക്ക അസഭ്യങ്ങൾ അവർപറഞ്ഞാൽ അസഭ്യങ്ങളുമല്ല. "മറ്റുള്ളവരെവിധിക്കുന്ന നീ നിന്നെത്തന്നെ വിധിക്കുന്നില്ലയൊ" എന്നുള്ള ദിവ്യവചനം താരകാധിപൻ വായിച്ചിട്ടില്ലെന്നു തോന്നുന്നു. എന്നാൽ താരകാധിപരുടെ ദുർഭാഷണങ്ങൾക്കു ഒരുവിശേഷംഇല്ലെന്നില്ല. വിശ്വാസരീതികളെ നവീകരിച്ചകൂട്ടത്തിൽ ദുർഭാഷണങ്ങളെയും ഒരു നവീകരിക്കപ്പെട്ട രീതിയിൽഅത്രെ പ്രയോഗിച്ചിരിക്കുന്നതു. ഭിക്ഷവലത്തിയകാലത്തു രുദ്രാക്ഷമാലഇല്ലാഞ്ഞതിനാൽ രുദ്രാക്ഷക്കുരുകൾക്കുപകരം ചുത്തമാന അസഭ്യങ്ങളെയും ഇടമണികൾക്കുപകരം പാസോകാകളെയും താരകയ്ക്കു ഒരുമാലയാക്കിയിരിക്കുന്നതിനാൽ അതിന്റെ ദുർഭാഷണം ഒരു നവീകരിക്കപ്പെട്ട ദുർഭാഷണമാണെന്നു പറയേണ്ടിയിരിക്കുന്നു. നവീകരണപ്രബലന്മാരുടെ വാകളിൽനിന്നുപൊഴിയുന്ന സകലവചനങ്ങളെയും ദിവ്യവചനങ്ങളായി നവീകരണക്കുട്ടികൾ അംഗീകരിച്ചുകൊള്ളുമെന്നിരുന്നാലും കർത്താവിന്റെനാമത്തെ വൃഥാഎടുക്കുന്നവനെ താൻ കുറ്റമില്ലാത്തവനായിവിചാരിക്കയില്ലെന്നുള്ള ദൈവവചനത്തെ താരകാധിപൻ പഠിക്കേണ്ടുംപ്രകാരം പഠിച്ചിരുന്നെങ്കിൽ ഈവിധംപ്രവൃത്തിക്കുമായിരുന്നില്ല.

൧൨-ാംലക്കം താരകയിൽ മാർയാക്കോബശ്ലീഹായുടെ കുർബ്ബാനക്രമത്തെ ആക്ഷേപിച്ചു ചോദിച്ചിരിക്കുന്ന ചോദ്യങ്ങളും അഭിപ്രായങ്ങളും അബ്രഹാംമല്പാൻ കുർബ്ബാനക്രമത്തെവഷളാക്കി അരക്കുർബ്ബാനക്രമം ചമ

ച്ചതുപൊലെ സുറിയാനിക്കാരു പെരുമാറിവരുന്ന കുർബ്ബാനക്രമത്തിലും പിശകുണ്ടെന്നു വായനക്കാരെ ധരിപ്പിപ്പാനാണല്ലൊ. താരകാധിപന്റെ ഈ ആക്ഷെപത്തിൽ എന്തുമാത്രം സത്യംഉണ്ടെന്നു വായനക്കാരെഅറിയിപ്പാൻവേണ്ടി അതിനെപ്പറ്റി അല്പംപറഞ്ഞുകൊള്ളുന്നു.

നമ്മുടെകൎത്താവിന്റെ സഹൊദരനായ മാർ യാക്കൊബുശ്ലീഹായുടെതു എന്നു പേരുവിളിക്കപ്പെട്ടിരിക്കുന്ന രണ്ടുകുർബ്ബാനക്രമങ്ങൾ സുറിയാനിക്കാർ ഉപകരിച്ചുവരുന്നുണ്ടു. ഇവയിൽ മാർ യാക്കൊബുശ്ലീഹായുടെ വല്യക്രമം എന്നുപറയപ്പെടുന്നതു ഉറഹായക്കാരൻ മാർയാക്കൊബിനാലും യാക്കോബുശ്ലീഹായുടെ ചെറിയക്രമംഎന്നുപറയപ്പെടുന്നതു മാർഗ്രീഗൊറിയൊസിനാലും ക്രമപ്പെടുത്തിയ്യാകുന്നു. ഇവകളെക്രമപ്പെടുത്തിയ്യ ഉറഹായക്കാരൻ മാർയാക്കൊബും മാർ ഗ്രീഗൊറിയൊസും ആണെങ്കിലും ഇവകളിൽഉപകരിച്ചിരിക്കുന്ന പ്രാൎത്ഥനകൾമിക്കതും മാർയാക്കൊബുശ്ലീഹാ നമ്മുടെകൎത്താവിന്റെ വായിൽനിന്നു കേട്ടുപഠിച്ചു തന്റെ കുർബ്ബാനയിൽ ഉപയോഗിച്ചവയാകയാൽ ഈ ക്രമങ്ങൾക്കു അവയെക്രമപ്പെടുത്തിയവരുടെപേരിൻപ്രകാരം പേരുവിളിക്കാതെ മാർയാക്കൊബുശ്ലീഹായുടേതു എന്നു പേരുവിളിച്ചിരിക്കുന്നതാകുന്നു. ഈ ക്രമങ്ങൾക്കുമാത്രമല്ല വേറെ ഇപ്രകാരമുള്ളക്രമങ്ങൾക്കും ഈ രീതിഅനുസരിച്ചാകുന്നു പേരുവിളിച്ചിരിക്കുന്നതു. ഈ വിവരം കുർബ്ബാനതക്സായിലെ മുഖവുരകളാൽ വെളിപ്പെടുത്തിട്ടുമുണ്ടു. എന്നാല്ലാതെ മാർയാക്കൊബുശ്ലീഹായുടെതു എന്നു പറയപ്പെടുന്നക്രമങ്ങളിലെ ഇന്നടംമുതൽ ഇന്നടംവരെയുള്ള സകലപ്രാൎത്ഥനകളും മാർ യാക്കൊബുശ്ലീഹായുടെതുമാത്രമെന്നൊ താൻ കുർബ്ബാനചൊല്ലിയ്യ ദുഃഖവെള്ളിയാഴ്ചയാണെന്നൊ പ്രമയോൻ ചൊല്ലികൊടുത്തൊ എഴുതികൊടുത്തൊ പഠിപ്പിച്ചു എന്നൊ ശുശ്രൂഷക്കാരൻ ചൊല്ലുന്നഭാഗങ്ങൾമുഴുവനും യാക്കൊബുശ്ലീഹാതന്നെക്രമപ്പെടുത്തിയ്യെന്നൊ സുറിയാനിക്കാരുടെ തക്സായിലെ മുഖവുരകൾ സത്യംചെയ്യുന്നതായികാണുന്നില്ല. സുറിയാനിസഭ അങ്ങിനെ വിശ്വസിക്കയൊ പഠിപ്പിക്കയൊചെയ്യുന്നതുമില്ല. ശ്ലീഹന്മാരും മറ്റുള്ള അപ്പൊസ്തോലപിതാക്കന്മാരും തങ്ങളുടെ കുർബ്ബാനകളിൽ ഉപയോഗിച്ചിട്ടുള്ള പ്രാൎത്ഥനകളെ പിന്നാലെയുള്ളപിതാക്കന്മാരിൽ ഓരോരുത്തർ എഴുതിചേൎത്തുക്രമപ്പെടുത്തുകയും പൊതുസുന്നഹദോസിനാൽ അവകളെ ഏകരീതിയായിക്രമപ്പെടുത്തുകയുംചെയ്തിട്ടുള്ളതെന്നത്രെ സുറിയാനിസഭപഠിപ്പിക്കുന്നതു. സുറിയാനിഉപദേശവും തക്സായിലെമുഖവുരയും ഇങ്ങിനെഇരിക്കെ യാക്കൊബുശ്ലീഹായുടെതു എന്നുപറയപ്പെടുന്ന കുർബ്ബാക്രമത്തിലെ സകലഭാഗങ്ങളും ശുശ്രൂഷക്കാരൻചൊല്ലുന്നഭാഗങ്ങളും യാക്കൊബുശ്ലീഹായുടെതുമാത്രംആകുന്നു എന്നുസുറിയാനിസഭ വിശ്വസിക്കുന്നതായും മുഖവുര അങ്ങിനെസത്യംചെയ്യുന്നതായും നടിച്ചുകൊണ്ടു സുറിയാനിക്കാരുടെകുർബ്ബാനക്രമത്തെ ആക്ഷേപിപ്പാൻ പുറപ്പെട്ടിരിക്കുന്നതിനെ ആലോചിക്കുമ്പൊൾ താരകാധിപനു നാട്ടികൊണ്ടു ഉതെക്കുന്ന ഒരു സ്വഭാവം ഉള്ളതായി പ്രത്യക്ഷപ്പെടുന്നു. മോശയുടെ മരണചരിത്രംകൂടെ വിവരിച്ചിരിക്കുന്ന ആവൎത്തനപുസ്തകത്തെ മോശഎഴുതിയ അഞ്ചാംപുസ്തകമെന്നും മസുമൂറാകളിൽ

ദാവീദിന്റെതുകൂടാതെ മററുപലരുടെതും ഉള്ളപ്പോൾ അവയെ രാജാ
വും ദീർഘദർശിയുമായ ദാവീദിന്റെമസുമൂറാകൾഎന്നു ദിവ്യവേദത്തിലെ
മുഖവുരകളിൽ സത്യംചെയ്യിരിക്കുന്നതും അപ്രകാരം സത്യംചെയ്യാനു
ള്ളകാരണവും താരകാധിപൻ അറിഞ്ഞിരുന്നുയെങ്കിൽ ഈ ക്രമങ്ങൾക്കു
മാർ യാക്കോബ്ശ്ലീഹായുടെക്രമങ്ങൾ എന്നുപേരുവിളിച്ചിരിക്കുന്നതു പി
ശകാണെന്നുള്ളഭാവത്തിൽ അവയിലെ മുമ്പുപിമ്പുള്ള വാചകങ്ങളാൽ
ചെമ്പുതെളിക്കാമെന്നും ദിവ്യവേദം അതിനുസഹായിക്കുമെന്നും പറയ
മായിരുന്നില്ല. ചെമ്പില്ലാത്തതിനു ചെമ്പുതെളിയുമെന്നും പിശകില്ലാത്ത
തിനെ പശകാക്കുവാൻ ദിവ്യവേദം സഹായിക്കുമെന്നും ആരും വിചാരി
ക്കേണ്ടാ. യാക്കൊബ്ശ്ലീഹായുടെ ക്രമത്തിൽ തന്റെതുമാത്രം അല്ലാതെ
വേറെപ്രാർത്ഥനകൾ ചേർത്തിട്ടുണ്ടെങ്കിൽ അതിൽ ഒരുവചനം കൂട്ടീട്ടുമി
ല്ല കുറച്ചിട്ടുമില്ല എന്നുമുഖവുര സത്യംചെയ്യാനുള്ളകാരണം എന്തെന്നാകു
ന്നു താരകാധിപൻ പ്രയൊഗിച്ചിരിക്കുന്ന ഒരു കട്ടത്തയുക്തി- താരകാധി
പന്റെകൈവശം ഇരിക്കുന്ന തക്സായിലെമുഖവുരയുടെ മുഴുവൻതർജ്ജമ
ചെക്കാതെ ഒരുഇത്യാദിയാൽമാത്രം അവസാനിപ്പിച്ചിരിക്കുന്നതു മുഖവു
രയുടെതർജ്ജമയിൽ താൻചെയ്യിരിക്കുന്നവഞ്ചന വെളിപ്പെടാതിരിപ്പാനു
ള്ളഒരുസൂത്രംആണെന്നു ഊഹിക്കേണ്ടിയിരിക്കുന്നു. ഞാൻഅനേകംതക്സാ
പുസ്തകങ്ങളിലെ മുഖവുര നോക്കിയാറെ അതിൽഒരുവചനം കൂട്ടീട്ടുമില്ലാ
കുറച്ചിട്ടുമില്ല എന്നുള്ളവാചകം കണ്ടില്ല. എങ്കിലും പുസ്തകയെഴുത്തുകാരി
ൽ ചിലർ തങ്ങൾഏതെങ്കിലുംപുസ്തകം പകർത്തിഎഴുതുമ്പോൾ എഴുതി
യപുസ്തകവും നോക്കിഎഴുതിയപുസ്തകവുംതമ്മിൽ വിത്യാസമില്ലെന്നുകാ
ണിപ്പാനായി അതിൽഒരുവചനവും കൂട്ടീട്ടുമില്ല കുറച്ചിട്ടുമില്ല എന്നു എഴു
തുക പതിവുള്ളതിനാൽ താരകാധിപന്റെ കൈവശംഇരിക്കുന്ന പുസ്ത
കത്തിന്റെ മുഖവുരയിൽ ഈവാചകം ഇല്ലെന്നു ഞാൻ വാദിക്കുന്നില്ല.
എന്നാൽ എഴുത്തുകാരന്റെ ഈ സത്യവാചകം തന്റെ സ്വന്തവാചകം
ആണെന്നും അതു താൻ എഴുതിയപുസ്തകവും നോക്കിഎഴുതിയ പുസ്തക
വും തമ്മിൽ വിത്യാസം ഇല്ലെന്നുള്ളതിലെക്കല്ലാതെ യാക്കൊബ്ശ്ലീഹാ
ചൊല്ലിയകുർബാനയ്ക്കു സംബന്ധിക്കുന്നതുഅല്ലെന്നും അറിഞ്ഞിരിക്കേണ്ടതാ
കുന്നു. ഇപ്രകാരമല്ലാതെ കൂട്ടീട്ടുമില്ല കുറച്ചിട്ടുമില്ല എന്ന മുഖവുരയിലെ
സത്യവാചകം യാക്കൊബ്ശ്ലീഹാചൊല്ലിയ കുർബാനയ്ക്കു സംബന്ധിക്കുന്ന
തായിട്ടുതന്നെ താരകാധിപന്റെ പുസ്തകത്താൽ വെളിപ്പെടുന്നുണ്ടെങ്കിൽ
ആയതു ആപുസ്തകയെഴുത്തുകാരന്റെ പിശകൊ അല്ലാത്തപക്ഷം ഇപ്പോ
ഴത്തെ തർജ്ജമക്കാരന്റെ സുറിയാനിയറിവില്ലുള്ളകുഴപ്പമൊ, സുറിയാ
നിക്കാരുടെകുർബ്ബാനക്രമത്തെ അകാരണമായി ആക്ഷേപിപ്പാൻ ഉപയൊ
ഗിച്ചിരിക്കുന്ന വഞ്ചനയൊ എന്നുമാത്രം തീർച്ചപ്പെട്ടുത്തേണ്ടിയിരിക്കുന്നു.
അതിനാൽ താരകാധിപന്റെ ഈ കട്ടത്തയുക്തി ഒരുകാശുപോലുംവില
പിടിക്കുന്നതല്ലെന്നുപറഞ്ഞുകൊള്ളുന്നു.

മേല്പട്ടക്കാരുടെ അംശവസ്ത്രങ്ങളെക്കുറിച്ചു താരകാധിപക്കു ഇതുവ
രെ ആക്ഷേപംതോന്നിയില്ല. ശീലമുടിയും പത്രസിനുംധരിപ്പാൻതക്കവ
ർ തൽക്കാലം നവീകരണത്തിൽ ഇല്ലാത്തതിനാൽ തക്കംനോക്കി അവയെ

ക്കറിച്ചും ഇത്ര അടിച്ചുപെരുക്കിയിരിക്കുന്നു. ഇനി ആവകയൊന്നും വേണ്ടെന്നു അഭിപ്രായമുള്ളതായിതോന്നുന്നു. ഇപ്പൊഴത്തെ തിരഞ്ഞെടുക്കപ്പെട്ട ആൾ ആരുടെഎങ്കിലും കൈ തലയിൽകേറുന്നപക്ഷം കാണുന്നവരെപോലെ.അല്ലാതെ ജനറാൾവികാരിയച്ചന്റെയും ചക്രത്താലിയച്ചന്റെയുംമറ്റും ഈ വകപേക്കൂത്തുകൾക്കു താളം ചവിട്ടുമെന്നു ഞാൻ വിശ്വസിക്കുന്നില്ല- ഇതൊക്കെതാരകയുടെ നവീകരിക്കപ്പെട്ട ആക്ഷേപവും വഞ്ചനയുംആണെന്നു വായനക്കാർ അറിഞ്ഞുകൊള്ളട്ടെ.

"സകലവഞ്ചനകൊണ്ടും സകലവഷളത്വംകൊണ്ടുംനിറഞ്ഞവനെ പിശാചിന്റെമകനെ സകലനീതിയുടെയുംശത്രു നീ കർത്താവിന്റെനേരുള്ളവഴികളെ മറിച്ചുകളയുന്നതു വിടുകയില്ലയൊ"? എന്നു വിശുദ്ധ പൌലൊസു ബാറയേശുവിനോടു പറഞ്ഞിട്ടുള്ളവചനം താരക ധ്യാനിക്കട്ടെ.

എന്നു ആത്മായാലെന്തു.

## സൂചനകൾ

ആത്താറ്റുപള്ളി—ഈ പൂർവ്വീകപള്ളിയും അതിന്റെ ഉപഇടവകകളും ഇരുകക്ഷികൾക്കും സ്വാതന്ത്ര്യപ്പെട്ടതിൽ ഉണ്ടായിട്ടുള്ള ക്രിമ്മനാൽതീർച്ചയെ അസ്ഥിരപ്പെടുത്തുവാൻ എ-പെ. പെ-ബ- മാർ ദീവന്നാസ്യോസമെത്രാപ്പൊലീത്താ അവർകൾ സിവിൽ അന്യായം കൊടുപ്പാൻ തയ്യാറായിരിക്കുന്ന പക്ഷെ ആ അന്യായം ഇപ്പൊൾകൊടുത്തുകാണും.

---

നിരണത്തുപള്ളി—ഈനാമത്തിൽ ഒരുപള്ളിമാത്രം ഉള്ളതായിട്ടാണ ഞങ്ങളുടെഅറിവു- താരകവായിച്ചതിൽ രണ്ടുപള്ളിഉണ്ടെന്നു അവർ വിചാരിക്കുന്നതായികാണുന്നു. നിരണംഎന്നപേരിൽ ഒരുമുറിയാകട്ടെ കരയാകട്ടെഇല്ലാ- അതു തുലൊം പൂർവ്വീകമായഒരു പള്ളിയുടെ പ്രത്യെകപ്പേർആകുന്നു. എന്നിട്ടും നിരണത്തുപള്ളിയിൽനിന്നു കുറെദൂരെ കഴിഞ്ഞവൎഷത്തിൽസ്ഥാപിച്ച ഒരു ഓലപ്പള്ളിയായ ചേറ്റുകുഴിപ്പള്ളിയിൽ നവീകരണസംഘം ഈയിടെ കൂടിയതു നിരണത്തുപള്ളിയിൽആയിരുന്നുഎന്നു താരകപറഞ്ഞിരിക്കുന്നു. ഇതുംബഹുജനങ്ങളെ തെറ്റായിധരിപ്പിക്കുന്ന ഒരുകൌശലംതന്നെ. ഈ അല്പകാൎയ്യത്തിൽ ഇത്രയും പിണക്കിപറകയും ഒന്നിനൊന്നായി ധരിപ്പിക്കയുംചെയ്യുന്നവർ വലിയകാൎയ്യത്തിൽ എത്രഅധികം.

---

"ഒപ്പത്തിനൊപ്പംപറയുന്നതിലും ഏറെപ്പറയുന്നതിലും ഉറക്കെപറയുന്നതിലും അല്ല സാരം" എന്നു ഒരു പുതിയപ്രമാണം "ചുക്കില്ലാ"പ്രമാണത്തിന്റെ തുടൎച്ചയായി ഉത്തരം പറയാതെ കഴിച്ചുകൂട്ടുവാൻ താരകകണ്ടുപിടിച്ചിരിക്കുന്നു. അടിയിൽ വീണാലും കാലു മീതെ ഇരിക്കുന്നതായാൽ മതിയാകുമെന്നുള്ള ഭ്രമത്തിൽനിന്നു ഇനിഎന്തെല്ലാം പുതിയ പ്രമാണങ്ങൾ കണ്ടുപിടിക്കുമെന്നു അറിഞ്ഞുകൂടാത്തതിനാലും ഞങ്ങൾവിതയ്ക്കുന്നവിത്തു താരകയെസംബന്ധിച്ചടത്തോളം വഴിയരികെയൊ പാറപ്പുറത്തൊ വീണതുപൊലെ അനുഭവപ്പെടുന്നതിനാലും ഞങ്ങളും ഒട്ടുംതന്നെ നീട്ടികെട്ടുന്നില്ല.

---

അസഭ്യം—ഈ പദത്തിൽ ഉൾപ്പെടുന്നവ ഇന്നവയെന്നു സാധാരണജനങ്ങൾ ധരിച്ചിട്ടുള്ളതുപൊലെയല്ല ഞങ്ങളുടെസഹജീവി ധരിച്ചിരിക്കുന്നതു. പത്രികയിൽ ലൊജിക്ക (തൎക്കശാസ്ത്രം) മുതലായപ്രമാണങ്ങൾഅനുസരിച്ചു ന്യായമായയുക്തിയും രേഖയും സമേതംവ്യവഹരിക്കയും എതിർവാദങ്ങളെ ഖണ്ഡിക്കയുംചെയ്യുമ്പൊൾ അതു"അസഭ്യം" എന്നമൊത്തമായി താരക വിധിച്ചുകളയുന്നു. വല്ലതും പിടിക്കുവകയുണ്ടെങ്കിൽ സഹൊദരി അസഭ്യംകൂട്ടാക്കുന്നില്ലാ. പിടിവിട്ടുപൊകയും സമാധാനംപറവാൻ മാൎഗ്ഗമില്ലാതെയും തീരുമ്പൊൾ സാധാരണയായി ഈ ആക്ഷെപം ആരൊപിച്ചുകാണുന്നതിനാൽ ഞങ്ങളുടെവായനക്കാർ ഈ അപവാദത്തെ ഒട്ടും ഗണ്യമാക്കുന്നില്ലെന്നുപറവാൻ ഞങ്ങൾക്കു ദിവസെന വന്നുകൊണ്ടിരിക്കുന്ന എഴുത്തുകൾ ഞങ്ങളെ ധൈൎയ്യപ്പെടുത്തുന്നു. "അസഭ്യം" എന്നു വാദിക്കുന്ന വിദ്വാന്മാർ ശക്തിയുള്ളവാചകങ്ങളും ഊൎജ്ജിതമുള്ള പ്രയൊഗങ്ങളും അടങ്ങിയ കൃതികളെവായിച്ചിട്ടില്ലന്നാന ഞങ്ങൾക്കുതോന്നുന്നതു. ലണ്ടൻടൈംസ എ

ന്ന ദിനവൎത്തമാനപത്രികയിൽ പ്രസിദ്ധപ്പെടുത്തികാണുന്ന പാൎലിയാമെണ്ട സമാജികന്മാരുടെ പ്രസംഗങ്ങൾ ഇവർവായിച്ചാൽ പത്രികയെക്കുറിച്ചു ഈവിധം വെറുംവാക്കു പറവാൻതോന്നുകയില്ല. അതുംഇതുംതമ്മിൽ കൂട്ടിനോക്കിയാൽ അസഭ്യംഎന്ന ആക്ഷേപത്തിനു ഞങ്ങളെക്കാൾ ശതമടങ്ങു അവകാശികൾ മേല്പറഞ്ഞ പ്രസംഗികളാണെന്നു "പച്ചവെള്ളം ചവച്ചിറക്കുന്ന" ഈപാരമാൎത്ഥികൾക്കു പറയാതിരിപ്പാൻപാടില്ല. ഓ; അതെന്താ; പാൎലിയാമെണ്ടസമാജികന്മാർആരാണ. ഇവരോടൊക്കുമൊ? "വലിയ ആളുകൾവായിക്കാത്തതു "എന്നതാരകാധിപർ ഒരുസ്വകാൎയ്യകത്തിൽ ഒരുസമപത്രാധിപരൊടു ഏററുപറവാൻതക്കവണ്ണം ഉന്നതപ്പെട്ടിരിക്കുന്ന "താരക"യൊടു കൂട്ടിനോക്കുമ്പോൾ ദിവസേനചുരുങ്ങിയിട്ടു ഒരുലക്ഷംപ്രതികൾമാത്രം ചിലവിവരമില്ലാത്തമോശക്കാരുടെ ഇടയിൽപറപ്പിക്കുന്ന ടൈംസ എന്തുസാരമുള്ളു? ഇടവകപത്രിക, ടൈംസ ഇങ്ങനെചില പോക്രിപത്രങ്ങൾ അവയുടെപത്രാധിപന്മാരുടെ അറിവുകുറവുകൊണ്ടു "അസഭ്യം" പറയാറുണ്ടു "വലിയആളുകൾആരുംവായിക്കാതെ" ആശയംകൊണ്ടു മതിപ്പാൻതക്കവണ്ണം യോഗ്യതപ്രാപിച്ചിരിക്കുന്ന താരക ഈ മോശക്കാരുടെഅയൊഗ്യതയ്ക്കു ഒഴിവുകഴിവു ചെയ്യുമെന്നു വിശ്വസിക്കുന്നു.

---

മുൻ ഒരുപത്രികയിൽ രാ_ രാ_ താരകപത്രാധിപർ അവൎകൾ ജഡവളൎത്തുന്നു എന്നു ഒരുസ്നേഹിതൻ പത്രികയിൽസൂചിപ്പിച്ചിരുന്നസംഗതി നവീകരണ സമസ്ഥാലൊചനസംഘം വളരെഗൌരവമായി മതിച്ചപ്രകാരംഅറിയുന്നു. നിരണത്തു (എന്നുതന്നെ ഇരിക്കട്ടെ) കൂടിയയോഗത്തിൽ സംഘക്കാർ ഈ കാൎയ്യത്തിൽ പത്രികയുടെഭാഗംപിടിച്ചു വളരവാദിക്കയും ആവിടെവച്ചുതൽക്ഷണം ജഡ ക്ഷൌരംചെയ്യിപ്പിക്കയുംചെയ്തുഎന്നും ഇതുമൂലം കുറെനാളായി മാസത്തിൽചുരുങ്ങിയപക്ഷം ആരപ്പണത്തിന്റെ നഷ്ടം അനുഭവിച്ചുവന്നതു വീണ്ടുകിട്ടിയതിനാൽ അതിലെക്കു ഇടയാകിയ പത്രികയ്ക്കും സംസ്ഥാലൊചനസംഘക്കാൎക്കും വളരെ വളരെ നന്ദിപറവാൻ ചെങ്ങുന്നരെ ഒരുപ്രാണൊപകാരി അപേക്ഷിച്ചിരിക്കുന്നു എന്നും ഒരുസ്നേഹിതൻ എഴുതിഅയച്ചിരിക്കുന്നതു സംഘത്തിന്റെ അറിവിനുവേണ്ടി ഇവിടെ പ്രസ്താവികാതിരിപ്പാൻ പാടില്ല.

---

പണ്ടൊരുകാലത്തു അഞ്ചരക്കാരുടെകൂട്ടത്തിൽചേൎന്ന ഒരുവനെ സുറിയാനിസഭാതലവന്മാർ ഉപദേശിയായിനിയമിച്ചുഎന്നുപറഞ്ഞു താരക വളരെശകാരിക്കുന്നു. കഴിഞ്ഞ പത്രികയിൽ ഒരു ലേഖകൻ പ്രസ്താവിച്ചതുപൊലെ മനസ്സുതിരിവു നവീകരണക്കാരും കഴിഞ്ഞുപോയ മാർ അത്താനാസ്യോസും കുത്തകയായിപിടിച്ചുപോയിരിക്കുന്നെങ്കിൽ മനസ്സുതിരിയുന്ന അഞ്ചരക്കാരെസ്വീകരിച്ചതു മെത്രാച്ചന്മാരുടെപേരിൽ ഒരു വലിയ വീഴ്ചയായിവരാം. പാപംവിളിച്ചുപറഞ്ഞു അഞ്ചരയിൽനടന്നവൎക്കു കത്തനാർസ്ഥാനവും വികാരിസ്ഥാനവും നവീകരണത്തിൽ കൊടുത്തുകാണുന്നതു "ഇതുഎൻപിള്ളഅല്ലവാ" എന്നപ്രമാണത്തിൽ ഉൾപ്പെട്ടിരിക്കും. അഞ്ചുമുളംനീളമുള്ളമൽമ്മല്ലും തലയിൽതിരികയും രക്ഷയ്ക്കു അച്ചട്ടാണെന്നും പൂട്ടും കെട്ടും അബ്രാഹം മല്പാന്റെ കൈവശമാണെന്നും പ്രസംഗിക്കുന്നപക്ഷം അഞ്ചരയിലൊ ആറരയിലൊ നടന്നാലും നവീകരണത്തിൽ ഉയൎന്നസ്ഥാനങ്ങൾക്കു എടുക്കുവാൻ വിരോധമില്ലന്നു അതിലെചില കത്തങ്ങളുടെ കഴിഞ്ഞകാലങ്ങളിലെയും ഇപ്പഴത്തെയും നടപടികൊണ്ടു ഊഹിക്കേണ്ടിയിരിക്കുന്നു. പുത്തൻകാവിൽവച്ചു ജനറാൾമുതൽഎല്ലാവരും "അന്തവെടിയ്ക്കു ഇന്തഓട്ടംപൊരാതു" എന്നുപറഞ്ഞു ഓടിയതിന്റെമുഷിച്ചിൽതീൎക്കുവാൻ കണ്ടുപിടിച്ച ഒരു സിദ്ധൌഷധം എന്നുമാത്രമെ താരകയുടെ ഈ സൂചനയെക്കുറിച്ചു ഞങ്ങൾ വിചാരിക്കുന്നുള്ളു.

---

അമേരിക്കാമെത്രാൻ—മാർ തീമാത്തിയൊസ വിലാത്തി എന്നുപേരായ അമെരിക്കായിലെ ലത്തീൻ സുറിയാനിമെത്രാപ്പൊലീത്താ അവൎകൾക്കു ഇംഗ്ലിടെ ഒരു പുതിയ സഭയുണ്ടായിരിക്കുന്നുഎന്നും ആസഭക്കാരുടെ ചിലവുമ്മെൽ അദ്ദേഹത്തിനു ഒരു അരമന പണിയിച്ചുവരുന്നുഎന്നും ഒരുഎഴുത്തുമൂലം ഇംഗ്ലിടെ കിട്ടിയിരിക്കുന്ന അറിവു മാതൃസഭക്കാരായ നമ്മുടെവായനക്കാൎക്കു ഇമ്പകരമായ ഒരുവാൎത്തയായിരിക്കുമെന്നുവിശ്വസിക്കുന്നു.

---

മാർ അൽവാറീസ മെത്രാപ്പൊലീത്താ—ഇദ്ദേഹം ഇപ്പോൾ ഗോവയിൽ താമസിച്ചുവരുന്നു. അവിടെ റോമ്മായോടുചേൎന്ന കുറെജനവും ഒരുപള്ളിയും പുത്തനായി ഇദ്ദേഹത്തെ കൈക്കൊണ്ടിരിക്കുന്നുഎന്നും ലത്തീൻകാർ അതെപ്പററിവ്യവഹാരത്തിനു ആരംഭിച്ചിരിക്കുന്നുഎന്നും അറിയുന്നു. താമസിയാതെ ഇദ്ദേഹം തന്റെ ആജ്ഞയിൻകീഴുള്ള

കാലിയാംപൂർ ഇടവക ദർശിപ്പാൻ ഭാവിച്ചിരിക്കുന്നു.

---

"അസ്ഥികഷണത്തിൽ അത്ഭുതശക്തിയുണ്ടെന്നു പറയുന്നതുപോലെ" എന്നൊരാക്ഷേപം താരക ഒരുഭാഗത്തു പ്രസ്താവിച്ചിരിക്കുന്നു. ൨. രാജാക്കൾ ൧൩. അ ൨൧. വാ. വായിച്ചിരുന്നെങ്കിൽ അസ്ഥികഷണത്തിൽനിന്നു അത്ഭുതശക്തി വ്യാപിച്ചിട്ടുണ്ടോ എന്നു അറിയാവുന്നതാണ. ആത്മാവിന്റെ സഹായത്താൽ വേദം വായിക്കുമ്പോൾ വേദത്തിൽ സ്പഷ്ടമെ എഴുതിയിരിക്കുന്നതു മറിച്ചു വായിക്കണമെന്നൊ ധരിക്കണമെന്നൊ നവീകരണം ഉപദേശിക്കുന്നുണ്ടെങ്കിൽ അസ്ഥികഷണത്തിലും ഇടക്കെട്ടിലും നിഴലിലും അത്ഭുതശക്തി ഉണ്ടാകയില്ലെന്നു ഞങ്ങളും പറഞ്ഞേക്കാമായിരുന്നു.

---

മാർ യാക്കോബിന്റെ ക്രമം—കുശ്ശാനതക്സായിൽ ചുവപ്പുമഷികൊണ്ടു എഴുതിയിട്ടുള്ള മുഖവുര എടുത്തുവച്ചുംകൊണ്ടു യാക്കോബിന്റെ തക്സായിൽ കൂടുതൽ കറുപ്പു പതുത്തിയിട്ടുണ്ടെന്നും അതിനാൽ നവീകരണക്കാരുടെ അരക്കുറുബാന നീതീകരിക്കപ്പെടാമെന്നും കാണിപ്പാൻ താരക ചില ചോദ്യങ്ങൾ ചോദിച്ചിരിക്കുന്നു. പള്ളിക്രമത്തിൽ കറുപ്പുമഷിയിൽ എഴുതിയിട്ടുള്ള ചില ഭാഗങ്ങൾ എടുത്തു അരക്കൈ പെരുമാറിയിട്ടു നല്ല സമ്മാനം കിട്ടിയതുകൊണ്ടു ൧൦൦ പ്രാവശ്യം ചുവപ്പുമഷിയെ ആണ പിടിച്ചിരിക്കുന്നതു. ഉത്തരം "ഒരു മല്പാനൊ ഒരു അക്കദയാക്കൊനൊ ഒരു കോറെപ്പിസ്കോപ്പായൊ" മാത്രം പറയണമെന്നു താരക പ്രത്യേകം ആവശ്യപ്പെട്ടിരിക്കുന്നതു വായിച്ചാൽ ഞങ്ങൾ എത്ര യുക്തിയുക്തമായി മറുപടി പറഞ്ഞാലും വകവയ്ക്കയില്ലെന്നു വരുന്നു. വെറും ചുവപ്പുളോഹ കൊണ്ടു ചുമ്മാതെ മെത്രാനും ക്ഷുരകന്റെ സഹായംകൊണ്ടു കത്തനാരും ആകാമെന്നുള്ള നവീകരണ ഉപദേശപ്രകാരം ഞങ്ങൾക്കു പാടില്ലാത്തതുകൊണ്ടു ൧൦൦ മറുപടി പറവാനായിട്ടു മാത്രം ഞങ്ങൾക്കു കോറെപ്പിസ്കോപ്പായുടെയൊ അക്കദിയാക്കൊന്റെയൊ മറ്റൊ സ്ഥാനം ഏല്ക്കുവാൻ എനമില്ലാത്തതിനാൽ ൧൦൦ ചോദ്യത്തിനു മറുപടി പറയുന്നതിൽ ഞങ്ങൾ പിൻമാറുകയല്ലാതെ നിവൃത്തിയില്ല എങ്കിലും ആവശ്യപ്പെട്ട സ്ഥാനങ്ങളിൽ ചിലതെല്ലാം ഉള്ള ഒരാൾ അയച്ചുതന്ന മറുപടി വേറൊരു ഭാഗത്തു ചേർത്തിട്ടുണ്ടു.

---

യോഹന്നാന്റെ എവൻഗെലിയുടെ അവസാനത്തെ വാക്യത്തിൽ ലോകത്തിൽ അടങ്ങുകയില്ലെന്നു പറഞ്ഞിരിക്കുന്നതു താരക തെറ്റായി എഴുതിയിരിക്കുന്നതുപോലെ യേശു ചെയ്ത "അതിശയങ്ങൾ" അല്ല, യേശു ചെയ്ത പല "കാര്യങ്ങൾ" ആണെന്നു സഹജീവി അറിഞ്ഞിരിക്കണം.

## പൊരുതുനിന്ന കാർന്നവന്മാർ.

നാലാം ശതാബ്ദംമുതൽ ഇന്നെയോളം മലങ്കരയുണ്ടായ പൂർവ്വപിതാക്കൾ പരദേശികളോടു പൊരുതുനിന്നു എന്നു താരക മുമ്പൊരിക്കൽ എഴുന്നെള്ളിച്ച വിഡ്ഢിത്വം പലരേഖകളാൽ ഞങ്ങൾ ഖണ്ഡിച്ചിട്ടുള്ളതു വായനക്കാർ ഓർത്തിരിക്കുമെന്നു വിശ്വസിക്കുന്നു. മലയാളകാർന്നവന്മാരുടെ പോരു എന്തുമാതിരിയാണെന്നു ഒരുലക്ഷ്യംകൂടെ കാണിച്ചേച്ചു ഈ പ്രമേയത്തിൽനിന്നു ഞങ്ങൾ പിൻമാറുന്നതാണ.

റെസിഡെണ്ടു മണ്ട്രൊസായ്പിന്റെ കാലത്തു പകലൊമററംതറവാട്ടിൽ ഉണ്ടായ ഏഴാം മാർത്തോമ്മാമെത്രാനോടു മദ്രാസ ഗവർമ്മെണ്ടു ൧൭ ചോദ്യങ്ങൾ ചോദിക്കയും മെത്രാൻ മറുപടി അയക്കയും ചെയ്തു. അതിൽ ചിലതു താഴെ ചേർക്കുന്നു.

൨-ാമതു ചോദ്യം "സുറിയാനിപള്ളികൾ ഏതു യജമാനന്റെ മേൽവിചാരത്തിൻകീഴായിട്ടു ചട്ടവട്ടങ്ങൾ പ്രമാണിച്ചു നടന്നിരിക്കുന്നു. മെത്രാന്മാരും സ്ഥാനക്കാരും ആരുടെ ഇടത്തിൽനിന്നു എന്നും കർത്തവ്യമായിട്ടു കണ്ടുവരുന്നതും ബോധിപ്പിച്ചുകൊള്ളുന്നതും ആരെ ആകുന്നു".

മെത്രാൻെറ ഉത്തരം. "അന്ത്യോഖ്യായുടെ മാർ ഇഗ്നാത്യോസ പാത്രിയക്കീസിൻെറ മേൽക്കൊയ്മയിൻകീഴത്രെ മലയാളത്തിൽ ചട്ടവട്ടങ്ങൾ പ്രമാണിച്ചുനടന്നിരിക്കുന്നതു. മെത്രാന്മാരും അന്ത്യോഖ്യയിൽനിന്ന മലയാളത്തുവന്ന മാർതൊമ്മാശ്ലിഹായിൽനിന്ന പട്ടം കൈക്കൊണ്ടിരിക്കുന്ന തറവാട്ടിൽതന്നെ ഉള്ള ആളുകൾക്കു സ്ഥാനംകൊടുക്കുകയും അവർദിഷ്ടതികൾകഴിച്ചുവരികയും കർത്തവ്യമായിട്ടു മുട്ടുദിഷ്ടതികൾക്കു അന്ത്യോഖ്യാപാത്രിയക്കീസിനെ ബോധിപ്പിച്ചത്രെ കഴിഞ്ഞുവരുന്നതു".

൧൭-ാം ചോദ്യം "സുറിയാനിക്കാരുടെ വന്ദനസ്കരുത്ത ക്രമങ്ങളുടെ പ്രകാരങ്ങൾ എന്തെല്ലാം ആകുന്നു-----"

ഉത്തരം. "അന്ത്യോഖ്യായിൽ മാർ ഇഗ്നാത്യോസ പാത്രിയക്കീസ കല്പിച്ചുകൊടുത്തയച്ച പുസ്തകങ്ങളിൽകാണുന്ന മര്യാദകൾപ്രകാരം യാക്കൊബായക്കാരായ സുറിയാനിക്കാർ നടന്നുവരുന്നു-------"

വായനക്കാരെ! നിഷ്പക്ഷമനസ്സോടെ വായിപ്പീൻ. ൪-ാം ശതാബ്ദം മുതൽ മലങ്കരപിതാക്കന്മാർ പരദേശികളൊടു പ്രത്യേകം അന്ത്യോഖ്യരൊടു പൊരുതുനിന്ന എന്ന താരക ലജ്ജകൂടാതെ വീണ്ടും വീണ്ടും ജല്പിക്കുന്നു. പൊരുതുനിന്ന പിതാക്കന്മാർപറയുന്നതു മേൽചേർത്ത പ്രകാരവുമാണ. മേലധികാരം അന്ത്യോഖ്യയ്ക്കും, പള്ളിക്രമം അന്ത്യോഖ്യയിൽനിന്നയക്കുന്ന പുസ്തകങ്ങൾ അനുസരിച്ചും ആയിരുന്ന എന്ന ഒരു മലയാള കാർണ്ണവൻ ഏറ്റുപറയുന്നു. ഇതു ഒരു പബ്ലിക്കു റിക്കാട്ടാണതാനും (ഇട്ടൂപ്പറൈട്ടരുടെ ചരിത്രം ൧൬൬- ൧൬൭- ൧൬൮) ഇതിൻെറ അസ്സൽ മദ്രാസ ഗവൎമ്മെണ്ടു റിക്കാട്ടിലും ഉണ്ടു. അനുമാനം വായനക്കാർതന്നെ തീർച്ചപ്പെടുത്തട്ടെ.

### ഒരു അപേക്ഷ

വാത്സല്യപത്രികെ നീ ഇടവകതോറും സഞ്ചരിച്ചു സഭയുടെ കുറവുകളെയും ആവശ്യങ്ങളെയും സഭാഭരണകർത്താക്കളായ വന്ദ്യപിതാക്കന്മാരൊടും അവരുടെ കല്പനകളെ സഭയൊടും അറിയിക്കമാത്രമല്ലാ. സഭയുടെ ആടുകളെ പിടിച്ചുചീന്തുവാൻ ഓടിവരുന്ന ബുഭുക്ഷയുള്ള അനേകം ഓനായ്ക്കളൊടും യുദ്ധംചെയ്കയും ചെയ്തുകൊണ്ടിരിക്കുന്ന വല്യ ജോലിയുടെ മദ്ധ്യേ താഴെപറയുന്ന ചുരുങ്ങിയ അപേക്ഷയെ ഞങ്ങളുടെ ഭരണനാഥരും വന്ദ്യപിതാക്കളും ആയ ഏത്രയും പെ- പെ- ബഹുമാനപ്പെട്ടിരിക്കുന്ന ആബൂൻമാർ പ്രസിഡെണ്ടുമെത്രാപ്പൊലീത്താതിരുമനസ്സിലെയും നിരണംമുതലായ പള്ളികളുടെ ആബൂൻ മാർഗ്രീഗൊറിയോസ് മെത്രാപ്പൊലീത്താ തിരുമനസ്സിലെയും സമക്ഷമത്തിൽ എത്തിച്ചു സങ്കട നിവൃത്തിവരുത്തിതരണമെന്ന അപേക്ഷ.

കാർത്തികപ്പള്ളി ഇടവകക്കാരായി കാർത്തികപ്പള്ളി കരപ്പോളക്കാരായ ഞങ്ങളിൽ മിക്കആളുകൾക്കും പാർക്കുന്നതിനുമാത്രം സ്ഥലം ഉള്ളവരാകയാൽ പ്രസവശേഷം മാമോദീസാ മുഴുകുന്നതിനുമുമ്പിൽ മരിച്ചുപോകുന്ന കുട്ടികളെ അവരവരുടെ പുരകളിലും അന്ന്യന്മാരുടെ സഹായം ആവശ്യപ്പെട്ടു അവരുടെ പറമ്പുകളിലും ആണ ഇന്നെയൊളം അടക്കംചെയ്തു

വരുന്നതു- ശുദ്ധമുള്ള മമോദീസാമുഴുക്കുകയും കൎത്താവിന്റെതിരുശരീരര
ക്തത്തിന്ന അംശികളാകയും ചെയ്തിട്ടുള്ള ക്രിസ്ത്യാനികളുടെകുട്ടികളെ ഒരു
ഹിന്ദുകുട്ടിയെപോലെ വിചാരിക്കുന്നതു അനീതിഎന്നുള്ള പ്രമാണത്തി
ന്മേലൊ എന്തൊ- മററുമിക്ക ഇടവകകളിലും ഇങ്ങിനെയുള്ളകുട്ടികളെപ
ള്ളിസ്ഥലത്തുഇടുന്നതായിട്ടുഅറിയുന്നു. ഈ വിവരം ഞങ്ങളുടെവിഗാരി
അച്ചനോടു ബോധിപ്പിച്ചതിൽ ചാകയും ഇല്ലാ കട്ടിലൊഴികയുമില്ലാ എ
ന്നുള്ള സംപ്രദായത്തിൽ ആണു ഉത്തരം. ഇടവകഅച്ചൻ കീഴനടപ്പി
ല്ലാഴികയാൽ എഴുതിഅയച്ച കല്പനവരുത്തണം എന്നുപറയുന്നു. ആക
യാൽ ഈ വിവരം ഒന്നുതിരുമനസ്സറിവിച്ചിട്ടു ഉണ്ടാകുന്നകല്പനഅറിവിച്ചു
തരണമെന്നു അപേക്ഷിക്കുന്നു. ഏതാനും അൽമേനികൾ.

പള്ളിക്കാർ മുറക്കു ഒരു അപേക്ഷ മെത്രാപ്പൊലീത്തന്മാർ തിരുമേ
നികൾക്കുഅയച്ചാൽ നിവൃത്തിഉണ്ടാകും. ഈ കാൎയ്യത്തിൽ കാനോൻവി
ധി എന്തെന്നു ജ: മല്പാനച്ചന്മാരിൽ ഒരാൾ അറിയിച്ചുതന്നാൽ സംശയ
മുള്ളവൎക്കു അറിവിന്നും ഇടയുണ്ടു. മ- ഇ- പ- പ-

## ഒരു തൎക്കനിവൃത്തി

പ്രിയവായനക്കാരെ, ൬-ാംലക്കം ഇടവകപത്രികയിൽ വിശുദ്ധ കു
ൎബ്ബാന എന്നതലവാചകത്തൊടുകൂടി പ്രസ്ഥാപിച്ചിരുന്നലേഖനത്തിനു
സമാധാനം എന്ന ഭാവത്തിൽ- "ശിശുക്കൾക്കു കാസായിൽനിന്നുമാത്രം
ശുദ്ധമാനകുൎബ്ബാന കൊടുക്കുന്ന പതിവു മലങ്കരസഭയിൽഎങ്ങും നടപ്പില്ലെ
ന്നും അതു പതിവായകല്ലവെന്നും" താരകപറഞ്ഞിരുന്ന വ്യാജസമാധാ
നത്തെ എടുത്തുകാട്ടി ൭-ാംലക്കം ഇടവകപത്രികയിൽ താരകയൊടു ഒരു
ചോദ്യം ചെയ്തിരുന്നതിനുസമാധാനം കഴിഞ്ഞലക്കം താരകയിൽകാണു
മെന്നു ആഗ്രഹിച്ചിരുന്നാറെ താരകവന്നിട്ടും സമാധാനം ഒന്നും കാണു
ന്നില്ലാ. സത്യമായും ന്യായമായും ഞാൻ എടുത്തുകാട്ടിയതും മലങ്കരെ ഒട്ട
ക്കു ബോദ്ധ്യമായിരിക്കുന്നതും ആയ സത്യത്തെ അസത്യത്തിൽ അടക്കി
കൊള്ളാമെന്നുവിചാരിച്ചതിൽ "ഇങ്ങനെയുള്ളവരുടെമേൽ ദൈവത്തി
ന്റെ കോപം സ്വൎഗ്ഗത്തിൽനിന്നുവെളിപ്പെടുന്നു എന്നുള്ള" അപ്പൊസ്ഥ
ലന്റെവചനത്തെ താരക അശേഷം ഓൎക്കാഞ്ഞതിങ്കൽ പരിതപിക്കുന്നു.
ഏതായാലും താരകവായനക്കാരെല്ലാം പൊട്ടന്മാരെന്നു ധരിച്ചിരിക്കുന്ന
ഭാവത്തിൽ ഇങ്ങനെയൊരു പച്ചവെടി അരങ്ങത്തെഴുന്നെള്ളിച്ചതു
ബുദ്ധിയായില്ലെന്നുകരുതി മൌനവ്രതം അനുഷ്ഠിച്ചതും- കഴിഞ്ഞ പത്രിക
യിൽ കായംകുളത്തുനിന്നും സത്യനാഥൻ എന്നൊരു ലേഖകൻ അയച്ചി
രുന്നലേഖനവും- എന്റെഭാഗം തെളിവിലെക്കു ബലമായസാക്ഷികളും
തൎക്കനിവൃത്തിക്കു കാരണവും ആയിത്തീൎന്നിരിക്കുന്നു. ആകയാൽ ആദ്യലേ
ഖനത്തിൽ പറഞ്ഞിട്ടുള്ളപ്രകാരം ഇനിക്കുകുറച്ചുപറവാനുള്ളതു അടുത്ത
പത്രികമുതൽ തുടരുന്നതാണു. മിം.

---

## ഓമല്ലൂർ പള്ളി

ഈ സുറിയാനിപള്ളിയുടെ ൲൰൪൭ മകരം മുതൽ ൪൮ കർക്കടകം വരെയുള്ള റിപ്പൊൎട്ടിന്റെ ഒരു പ്രതി കൈക്കാരൻ രാ-രാ- വടക്കേടത്തു ഗീവറുഗീസ അവൎകൾ ഞങ്ങൾക്കു പരിശോധനക്കായി അയച്ചുതന്നിരിക്കുന്നു. ഈ പ്രാവശ്യത്തെ റിപ്പൊൎട്ടും തിരട്ടും അച്ചടിക്കാതെയിരിക്കുന്നതു എന്തുകൊണ്ടെന്നു അറിയുന്നില്ലാ. അച്ചടിച്ചില്ലെങ്കിലും കണക്കു ശരിയായിതീരുന്നു എന്നറിയുന്നതു ഒരുവലിയ സന്തോഷംതന്നെ: അച്ചടിക്കാത്ത പള്ളികളുടെ കണക്കുകൾ എല്ലാം കുടിശികയിൽ ആണെന്നു താരകമുൻ ഒരു ലക്കത്തിൽ പ്രസ്താവിച്ച അഭിപ്രായം അടിസ്ഥാനമില്ലാത്തതാണെന്നു ഇതിനാൽ വരുന്നു.

റിപ്പൊൎട്ടിൽ ഒരു വൎഷത്തെയും ൭- മാസത്തെയും കണക്കും വിവരങ്ങളും അടങ്ങിയിരിക്കുന്നു. ക്രിസ്താബ്ദത്തിന്റെ അവസാനത്തിൽ കണക്കു തീൎത്തുവന്ന ക്രമപ്രകാരം പ്രസ്താവകാലത്തും തീൎത്തു തിരട്ടയച്ചപ്പോൾ അസോസിയേഷ്യൻ കമ്മട്ടിയുടെ നിശ്ചയപ്രകാരം കൎക്കടകമാസാന്ത്യത്തിൽ മാറ്റുള്ള പള്ളികളുടെ കണക്കു തീൎക്കുന്ന ക്രമത്തിൽ തീരണമെന്നു ഇടവക മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു ആജ്ഞാപിച്ചപ്രകാരം ഈ പ്രാവശ്യം ഒരുകൊല്ലത്തിൽ അധികകാലത്തെ വിവരങ്ങൾ റിപ്പൊൎട്ടിൽ ഉൾപ്പെടുത്തുവാൻ ഇടയായി എന്നു സമാധാനം പറഞ്ഞിരിക്കുന്നു.

ഈ റിപ്പൊൎട്ടിൽ അസൊസിയേഷ്യൻ കമ്മട്ടി ആവശ്യപ്പെട്ടിരിക്കുന്ന തിരട്ടിനുപുറമെ വല്ലവരെയും അറിവിനു ആസ്പദമായ പല സംഗതികളും ഉൾപ്പെട്ടിട്ടുണ്ടു. വിവാഹം ചെയ്തു സ്ത്രീപുരുഷന്മാരുടെ ശരാശരിവയസ്സു കണക്കാക്കിയതിൽ ആദ്യവിവാഹത്തിലെ പുരുഷന്മാൎക്കു ശരാശരിക്കു ൨൩-ം സ്ത്രീകൾക്കു ൧൨-ം വീതവും പുനൎവിവാഹക്കാരിൽ പുരുഷന്മാൎക്കു ൩൯-ം സ്ത്രീകൾക്കു ൨൪-ം വീതവും പ്രായമുള്ളതായികാണുന്നു. ആദ്യവിവാഹക്കാരുടെ ശരാശരിവയസ്സു ബാലവിവാഹദോഷം ആ ഇടവക ഏകദേശം ധരിച്ചിട്ടുണ്ടെന്നു വിചാരിപ്പാൻതക്കതാണ.

മരണക്കണക്കു കുറെ പരിതാപകരമാകുന്നു: മസൂരി, വയററുകടി ഈ രോഗങ്ങളാൽ പ്രസ്തവകൊല്ലത്തിൽ പതിവിൽ അധികം മരണം ഉണ്ടായതായികാണുന്നു. ഇവരിൽ ൨൧ വയസ്സിനുമേലുള്ള പുരുഷന്മാരുടെയും ൨൫- നുമേലുള്ള സ്ത്രീകളുടെയും ശരാശരിപ്രായം എടുത്താൽ ൫൩-ം ൫൫-ം എന്നു കണ്ടിരിക്കുന്നു. ഇതു ദീൎഘായിസ്സു എന്നു പറവാൻ പാടില്ല- മരിച്ചുപോയ ആൺകുട്ടികളുടെയും പെൺകുട്ടികളുടെയും ശരാശരിവയസ്സു ൬-ം ൫-ം ആണ. മരണകണക്കിൽ സ്ത്രീകൾ പുരുഷന്മാരെക്കാൾ അധികം പ്രായം ചെന്നിരിക്കുന്നതായികാണുന്നതു എന്തുകാരണമെന്നു അറിഞ്ഞുകൂടാ

റിപ്പൊൎട്ടുകാലത്തു വിശെഷാൽ ഇടവകജനങ്ങളുടെ ഒരു ജനസംഖ്യ എടുത്തതായികാണുന്നുണ്ടു. ഇതിനുമുമ്പു ൲൰൰൬-ൽ ജനസംഖ്യ എടുത്തപ്പോൾ ൬൰൰ ഭവനങ്ങൾ ഉണ്ടായിരുന്നു. ൲൰൰൰-ൽ നവീകരണകക്ഷി സുറിയാനിസഭയൊടു ചേൎന്നപ്പോൾ ൫൰൨ ഭവനങ്ങളും ഉണ്ടായിരുന്നു. റിപ്പൊൎട്ടുകൊല്ലത്തെ കണക്കുംപടി ൩൯൭ ഭവനങ്ങളും ൲൰൪൨ പുരുഷന്മാരും ൲൰൬൰ സ്ത്രീകളും ഉൾപ്പെടെ ആബാലവൃദ്ധം ൨൫൭൨ ജന

ങ്ങളും ഉണ്ടു. ഇതിൽ ൧൫-ന താഴെയുള്ള ആൺകുട്ടികൾ ൮൮൨-ം ൧൪ ന താഴെയുള്ള പെൺകുട്ടികൾ ൯൮൫-ം ആകുന്നു. ആകെയുള്ളപുരുഷന്മാരിൽ ൬൩ പേക്കും ആകെയുള്ള സ്ത്രീകളിൽ ൬൧ പേക്കും മലയാളം എഴുത്തും വായനയും ശീലമുണ്ടു. ആകെ ജനങ്ങളിൽ പ്രാഥമിക വിദ്യാഭ്യാസം സമ്പാദിച്ചവർ മൂന്നിൽ ഒന്നിൽ അല്പംകുറവാകുന്നു. ഇതു അത്ര പ്രശംസായോഗ്യമല്ലെങ്കിലും തിരുവിതാംകൂർസംസ്ഥാനത്തെ ഒട്ടുക്കുള്ള ജനങ്ങളിൽ വിദ്യാഭ്യാസംചെയ്യപ്പെട്ടവരുടെ താരതമ്യം നോക്കുമ്പോൾ ഇതുവളരെ ഉയൎന്നതു ഇരിക്കുന്നു.

ഇനി ആയവ്യയങ്ങളിൽ പ്രവേശിക്കുന്നു. റിപ്പോട്ടുകാലത്തു ഈ പള്ളിയുടെതാരിപ്പുംപടിയുള്ള ഇനങ്ങളിൽ സാധാരണവരവു ൨൬൩൫ പണവും ചിലവു ൧൬൫൦ പണവും ആകുന്നു. ഇതുകൂടാതെ മദ്ബഹായുടെ കേട്ടുപോക്കുവകക്കു കൈക്കാരന്മാരുടെ ഭവനങ്ങളിൽനിന്നു വരിപ്രകാരം ൧൧൨൫ പണം വിശേഷാൽ മുതലെടുപ്പുണ്ടു. ചിലവുകഴിച്ചുമുൻഇരിപ്പുൾപ്പെടെ ൨൬൮൬ പണം ബാക്കി ഇരിപ്പുംഉണ്ടു.

ആകപ്പാടെ ഈറിപ്പോട്ടു വളരെ വിശദമായും ഉചിതമായും എഴുതിയിരിക്കുന്നു എന്നുപറയണം. മറ്റുള്ളപള്ളിക്കാർ ഈപള്ളിയെ കണ്ടു പഠിക്കേണ്ടതാണ. പള്ളികൈക്കാരന്മാർ എല്ലാം ഓമല്ലൂർപള്ളികൈക്കാരൻ വടക്കേടത്തു ഗീവറുഗീസിന്റെ ആത്മാവും സ്വഭാവവും ആസ്വദിച്ചാൽ എത്രനന്നു.

## പരിശുദ്ധന്മാരോടുള്ള അപേക്ഷ

ഞാൻ ഉണ്ടാക്കിയ സുറിയാനിമതോപദേശപാലനം എന്നപുസ്തകത്തിൽ പരിശുദ്ധന്മാരൊടുള്ള പ്രാൎത്ഥനയെ സ്ഥാപിപ്പാൻ വളരെ ലക്ഷ്യങ്ങളെ ചൂണ്ടികാണിച്ചിട്ടുണ്ടെങ്കിലും അവഎല്ലാററിലുംവച്ചു പ്രത്യക്ഷമായും വ്യക്തമായും ഇരിക്കുന്ന ഒരു വേദസാക്ഷി ചൂണ്ടികാണിപ്പാൻ ഇടയാകാഞ്ഞതിൽ വ്യസനിക്കുന്നു. അതിനാൽ താഴെചേൎത്തിരിക്കുന്ന വാക്യവും പിന്നാലെപറയുന്ന അഭിപ്രായങ്ങളും "മതോപദേശപാലനം" എന്ന പുസ്തകത്തിലെ ൨-ാം പ്രസംഗത്തിന്റെ ഒരു അനുബന്ധമായി വായനക്കാർ വായിച്ചുകൊള്ളുമെന്നു അപേക്ഷിക്കുന്നു.

പരിശുദ്ധന്മാൎക്ക ഈ ലോകത്തിലും മനുഷ്യരുടെ ഇടയിലും ഹൃദയങ്ങളിലുംഉണ്ടാകുന്ന സംഗതികളെയും വിചാരങ്ങളെയും സ്വഭാവമാററങ്ങളെയും ഗ്രഹിപ്പാൻ ദൈവം ശക്തി കൊടുത്തിട്ടുണ്ടെന്നു ഒരു പ്രത്യക്ഷലക്ഷ്യംകൂടെ വേദത്തിൽനിന്നു കാണിക്കാം. ഏലിയാദീൎഘദശി സ്വൎഗ്ഗാരോഹണം ചെയ്തശേഷം യഹൂദായിലെരാജാവായിരുന്ന യഹോരാമിന ഒരുഎഴുത്തയച്ചതായികാണുന്നു. ൨- നാളാഗമം ൨൧ അ ൧൨- ൧൩ "അപ്പോൾ ഏലിയാ എന്ന ദീൎഘദശിയിൽനിന്നു ഒരു എഴുത്തു അവന്റെ (യഹോരാമിന്റെ) അടുക്കൽവന്നു. എന്തെന്നാൽ നിന്റെ പിതാവായ ദാവീദിന്റെ ദൈവമായ യഹോവാ ഇപ്രകാരം പറയുന്നു. നീ നിന്റെ പിതാവായ യഹോശാപ്പാത്തിന്റെ വഴികളിലും യഹൂദായിലെരാജാവായ ആസായുടെവഴികളിലും നടക്കാതെ ഇസ്രായെലിലെരാജാക്കന്മാരുടെ വഴികളിൽ നടക്കുകയും ആഹാബിന്റെ ഭവനത്തിലെ

വേശ്യാസംഗംപോലെ യഹൂദായെയും യെറുശ്ലേമിലെ കുടിയാന്മാരെയും വേശ്യാസംഗം ചെയ്യുമാറാക്കുകയും നിന്നെക്കാൾ നല്ലവരായ നിന്റെ പിതാവിന്റെ ഭവനത്തിലുള്ള സഹോദരന്മാരെ കൊല്ലുകയും ചെയ്തുകൊണ്ടു കണ്ടാലും യഹോവാ നിന്റെ ജനത്തെയും നിന്റെ മക്കളെയും നിന്റെ ഭാര്യമാരെയും നിന്റെ സകല വസ്തുക്കളെയും മഹാബാധകൊണ്ടു ബാധിക്കും.......” ഇത്യാദി.

പ്രിയവായനക്കാരെ, ഇവിടെ ഏലിയാദീർഘദർശി യഹൂദാരാജാവിന്റെ പ്രവൃത്തികളെ അറിഞ്ഞു അവനെ ശാസിക്കുന്നതും അവന്റെ മെൽ ദൈവത്തിന്റെ പ്രതിക്രിയ അറിയിക്കുന്നതുമായ ഒരു ലേഖനം അയച്ചു എന്നു കാണുന്നു. ഈ ലേഖനം അയച്ചതു ഏലിയാ ലോകത്തിൽ ജീവിച്ചിരിക്കുമ്പോൾ അല്ലാ. എന്തെന്നാൽ ഈ രാജാവിന്റെ പിതാവായിരുന്ന യഹോശാഫാത്തിന്റെ കാലത്തു ഏലിയാ സ്വർഗ്ഗാരോഹണം ചെയ്തിരുന്നു. ഏലിയായുടെ സ്വർഗ്ഗാരോഹണം കഴിഞ്ഞു ഏലിശാ ഏലിയായുടെ സ്ഥാനത്തു ദീർഘദർശിയായിരിക്കുമ്പോൾ ഈ യഹോശാഫാത്തു രാജാവു ഒരു യുദ്ധത്തിൽ വെള്ളം ഇല്ലാഞ്ഞു ബുദ്ധിമുട്ടുകയും ഏലിശാ വെള്ളം ഉണ്ടാക്കിക്കൊടുക്കയും ചെയ്തതായി നാം വായിക്കുന്നു. (൨. രാജാക്കൾ ൩ അ ൧൧- ൨൦) അതിനാൽ യഹോശാഫാത്തിന്റെ കാലത്തുതന്നെ ഏലിയാ സ്വർഗ്ഗാരോഹണം ചെയ്തു എന്നു വ്യക്തമാണ. ആ യഹോശാഫാത്തിന്റെ മകനും പിൻവാഴിയുമായ യഹോരാമിന്റെ വാഴ്ചകാലത്തു ഏലിയാ ഭൂമിയിൽ ഇല്ലന്നു പ്രത്യക്ഷമാണല്ലൊ. ഏലിയാ ഇങ്ങനെ ഒരു എഴുത്തു എഴുതിവെച്ചേച്ചു സ്വർഗ്ഗാരോഹണം ചെയ്തു എന്നും വിചാരിപ്പാൻ പാടില്ലാ. എന്തെന്നാൽ എഴുത്തിൽ ആ രാജാവിന്റെമേൽ ആരോപിച്ചിരിക്കുന്ന കുറ്റങ്ങളിൽ ഒന്നു അവൻ തന്റെ സഹോദരന്മാരെ കൊന്നു എന്നാണ. ഈ അകൃത്യം അവൻ പ്രവൃത്തിച്ചതു ഏലിയായുടെ സ്വർഗ്ഗാരോഹണശേഷവും ഇവൻ രാജാവായി വാഴിക്കപ്പെട്ടശേഷവും ആയിരുന്നു. (൨ നാളാ- ൨൧- ൪.) ഏലിയായുടെ സ്വർഗ്ഗാരോഹണത്തിനു വളരെ കാലശേഷം സംഭവിച്ച സംഗതിക്കുവേണ്ടി ശാസനയായി ഒരു എഴുത്ത ഏലിയാ മുമ്പുകൂട്ടി എഴുതിവെച്ചേച്ചു സ്വർഗ്ഗാരോഹണം ചെയ്തു എന്നു പറഞ്ഞുകൂടാ.

എന്നാൽ ഈ വാക്യത്തിൽ എഴുത്തുപിഴയൊ അച്ചടിപ്പിഴയൊ മറ്റൊ വന്നിട്ടുണ്ടൊ എന്നു സംശയിച്ചു ഞാൻ വളരെ പരിശോധന ചെയ്തു. ക്രിസ്താബ്ദത്തിനു ഏകദേശം മൂന്നൂറുവർഷം മുമ്പു അലക്സന്ത്രിയായിൽവച്ചു പഴയനിയമം ഗ്രീക്കഭാഷയിലേക്കു ൭൦- പേരാൽ ചെയ്ത തർജ്ജമയിലാകട്ടെ പൂർവികകാലത്തിൽ ഉണ്ടായ സുറിയാനി ലത്തീൻ തർജ്ജമകളിലാകട്ടെ പിന്നെ ഏതു കാലത്തും ഏതു ഭാഷയിലും ഉണ്ടായ തർജ്ജമകളിലാകട്ടെ മൂലഭാഷയിൽ യൂറോപ്പിലെ പുസ്തകശാലകളിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്ന തുലോം പൂർവികമായ കയ്യെഴുത്തുപുസ്തകങ്ങളിലാകട്ടെ ഏതിലും ഈ പ്രസ്താവ വാക്യം ഒരുഭേദവുംകൂടാതിരിക്കുന്നു. എന്നുമാത്രവുമല്ലാ ൧-ാം നൂറ്റാണ്ടിലെ പ്രസിദ്ധഗ്രന്ഥകർത്താക്കളായ യോസീപ്പസ് മുതലായവർ ഈ എഴുത്തു ഏലിയാ സ്വർഗ്ഗത്തിൽ വച്ചു എഴുതി ദൈ

വദൂതന്മാർമുഖാന്തിരം കൊടുത്തയച്ചു എന്നവ്യാഖ്യാനിച്ചിട്ടുംഉണ്ടു. (റെവ റന്റ ഈഡി എന്ന സായ്പിന്റെ വേദപുസ്തകശാസ്ത്രവലയം ൨൫൭-ാം പുറം നോക്കുക)

ശാസ്ത്രവലയത്തെക്കാൾ വലിയതായി മുൻവിധി എന്നൊരു വലയം പ്രമാണമാകുന്ന താരകയും അതിലെ "എൻ" മുതലായഎഴുത്തുകാരും ഈവക ലക്ഷ്യങ്ങൾ "ഒരു ചുക്കുമില്ല"എന്നുവിധിച്ചു തള്ളികളഞ്ഞാലും ഈ ലോകംവിട്ടിട്ടുള്ളപരിശുദ്ധന്മാർക്ക ലോകത്തിലെയും മനുഷ്യരുടെയും നടപടികളെയും സ്വഭാവഭേദങ്ങളെയും മനോവിചാരങ്ങളെയും അറിയാമെന്നും അവക്ക് ഇതിന്മേൽ ദൃഷ്ടിയും വിചാരവും ഉണ്ടെന്നും സ്വൎഗ്ഗത്തിൽനിന്നു ഏലിയാദീർഘദർശിഅയച്ച ഈ എഴുത്തു നല്ലതെളിവായി വിശ്വസിപ്പാൻ വേദവാക്യം നമുക്കുപ്രത്യക്ഷമാകുന്നു. പരിശുദ്ധന്മാൎക്കു ഇത്രയും അറിവും ശക്തിയും ദൃഷ്ടിയുംഉണ്ടെങ്കിൽ അവരോടുമദ്ധ്യസ്ഥതചോദിച്ചാൽ ഉള്ളദോഷം എന്താണ ആരെങ്കിലുംപറഞ്ഞുതരട്ടെ. ഉത്തരം പറവാൻ ഭാവമുള്ളവർ കോറെപ്പിസ്കോപ്പായൊ മല്പാനൊ വേറെഏതെങ്കിലും സ്ഥാനവാഹിയൊ ആയിരിക്കേണമെന്ന താരകക്കുള്ളസിദ്ധാന്തംപോലെ ഇനിക്കില്ലെന്നുകൂടെഅറിയിച്ചുകൊള്ളുന്നു. ഇ. എം. ഫീലിപ്പോസ.

ഒരു എഴുന്നെള്ളത്തു

മലങ്കര ഇടവകയുടേ നി. വ. ദി. ശ്രീ. മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താതിരുമനസ്സുകൊണ്ടു ഈമാസം ൫-ാം തീയ്യതി കൊച്ചിയിൽ നിന്നു ജലമാൎഗ്ഗമായി തൃശ്ശിവപേരൂർ കൊക്കാലെകടവിൽ വന്നുചേൎന്നഉടനെകുതിരവണ്ടിയിൽകയറി ബ. ആത്താറുപള്ളിയോഗത്തിന്റെ പ്രതിപുരുഷന്മാരും സുറിയാനിവിദ്യാൎത്ഥികളും എന്നിവരുടെ നിരയോടുകൂടി കൽദായസുറിയാനി പള്ളിയിലേക്കുപോയി ബ. കോർഎപ്പിസ്കോപ്പാ സമാധാനചിഹ്നത്തെ കൊടുത്തു മുമ്പുകൂട്ടി അലങ്കരിച്ച മുറിയിലേക്കുകൊണ്ടുപോയി ഇവിടുത്തുകാരായ പല കൽദായസുറിയൻസ്സും മററുപലരും തിരുമേനിയെ ദർശിക്കുന്നതിനുവന്നിട്ടുണ്ടായിരുന്നു. അടുത്ത തിങ്കളാഴ്ച ഉദ്ദേശം ൧൧ മണിക്കു ആഘോഷപൂൎവ്വം പഴഞ്ഞിപള്ളിയിലേക്കു സക്കീട്ടായിപോയി.

കുന്നംകുളങ്ങരെനിന്നു ഉദ്ദേശം മൂന്നുനാഴികദൂരെയിരിക്കുന്ന പഴഞ്ഞി പള്ളിയിലേക്കുള്ള വിശുദ്ധപിതാവിന്റെയാത്രയും ഇവിടെനിന്നു ൯. നാഴികദൂരമുള്ള ഒരുസ്ഥലത്തെ തിരുമനസ്സിലെ.തൃശിവപേരൂർനിന്നുള്ളവരവിനെഎതിരേല്പാനായി ഇടവകയിലെ ബ. പട്ടക്കാരും അൎമ്മേനികളുംപോയിട്ടുണ്ടായിരുന്നു. ടി. സ്ഥലത്തുഎത്തിയഉടനെ ഭക്തിനിറഞ്ഞ വന്ദ്യപിതാവിനെ ഉപചരിക്കയും തിരുമനസ്സുകൊണ്ടു ശ്ലീഹായ്ക്കടുത്ത ആശീൎവ്വാദത്തെ അഖിലജനങ്ങൾക്കു കൊടുക്കയുംചെയ്തു. പോകുന്നവഴിക്ക കുന്നംകുളം ഡിസ്ത്രിക്ട സ്കൂളിലെഹെഡമാസ്ററരുടെ അപേക്ഷയിൻപ്രകാരം സ്കൂൾദർശിച്ചു. സ്കൂൾ തോരണങ്ങളാലും കൊടികളാലും നിറഞ്ഞിരുന്നു. അവിടെനിന്നുപുറപ്പെട്ടു ഉദ്ദേശം ൧൨. മണിക്കു പഴഞ്ഞിപള്ളിക്കു സമീപം എത്തിയാറെ മണിധ്വനികളാലും കതിനവെടികളുടെമുഴക്കത്താലും ഈസഭാപാലകന്റെ ആഗമനത്തെ അഖിലജനങ്ങളുടെ ശ്രോത്രേന്ദ്രിയത്തിൽആകൎഷിപ്പിച്ചു. പള്ളിയിൽ എത്തിയ ഉടനെ പ്രാൎത്ഥനകഴിച്ചതിന്റെശേഷം യങ്മെൻ സിറിയൻക്രിസ്ത്യൻസ്സ അസോസ്സിയെഷ്യൻ സംഘക്കാരുടെ ഒരു മംഗളപത്രംസമൎപ്പിച്ചു. പ്രിയപത്രാധിപരെ ഈഅവസരത്തിൽ കുന്നംകുളങ്ങരെ ഇപ്പോൾ ഉള്ള ചില വിശക്കുകൾനിമിത്തം അവിടെവരുന്നതിനു സംഗതിയാകാത്തതിനാൽ ഇവിടുത്തുകാർപരിതപിക്കുന്നു എങ്കിലും സൎവ്വവല്ലഭൻ ഉടനെ ഈകാൎമേഘത്തെ ഇല്ലാതെ ആക്കുമെന്നു ശരണപ്പെട്ടു കാത്തിരിക്കുന്നു. എന്നു സ്വചിത തല്പരൻ.

മലങ്കര ഇടവകപ്പത്രിക.

പത്രിക വിലവിവരം.

| | ബ്രിട്ടീഷ | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൮ |
| ഒററപ്രതിക്കു | | " | ൮ |

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | " | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | " | ൧൬ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചുകൂടത്തിലെ മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽസ്റ്റാമ്പായൊ തപാൽസ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വകവച്ചുതരേണ്ടതാകുന്നു.

പരസ്യം.

കോട്ടയത്തു സിമ്മനാരിയിൽ മാർ തോമ്മാസ് അച്ചുക്കൂട്ടം വക എല്ലാവക പുസ്തകങ്ങളും ബുക്കഡിപ്പൊ ആയി വിക്കുന്നതിനു താഴെ പേരുവിവരം പറയുന്ന ആളുകൾവശം ഏല്പിച്ചിരിക്കുന്നതിനാൽ ആവശ്യപ്പെട്ടവർ ആവക സ്ഥലങ്ങളിൽ അപേക്ഷിച്ചാൽ കിട്ടുന്നതാകുന്നു.

കുന്നംകുളം --- പനയ്ക്കൽ കുഞ്ഞൻമാത്തു ചുമ്മാര അവർകൾ.

മുളന്തുരുത്തി --- മാർതോമ്മാസ് സ്കൂൾ ഹെഡമാസ്റററ റൈറ എം. ചാക്കൊ അവർകൾ

പാമ്പാക്കുട --- ദി. ശ്രീ. മലങ്കരെ മല്പാൻ കോനാട്ടു മാത്തൻ കത്തനാർ അവർകൾ.

തിരുവല്ലാ -- പാലക്കുഴിയിൽ ഗബ്രിയേൽ മല്പാൻ അവർകൾ എന്നു മാനേജർ.

വിഷപ്പട്ടികടിക്കുന്നതിനു ഒരുകൈകണ്ട ഔഷധം

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നുദിവസത്തെപഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പൊൾ സിമ്മനാരിയിൽ വരുത്തീട്ടുണ്ടു ഗുളികഒന്നിനു വിലരൂപാ കാൽ. ആവശ്യമുള്ളവർവാങ്ങിക്കൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MAR THOMAS PRESS

KOTTAYAM.